# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൬ ൧൦൮൩ മിഥുനം ലക്കം ൩

## സയൻസ്സും വേദപുസ്തകവും.

ഈ വിഷയത്തെ സംബന്ധിച്ചു മാന്യ പത്രികയുടെ പംക്തികളിൽ സാരഗർഭങ്ങളായ അനേക ലേഖനങ്ങളും പ്രസിദ്ധപ്പെടുത്തിട്ടുണ്ടെങ്കിലും വീണ്ടും ഈ വിഷയത്തെ തന്നെ ആസ്പദമാക്കികൊണ്ടു ഒരു ലേഖനവുംകൂടി എന്റെ ചുരുങ്ങിയ അറിവിൽനിന്നു പ്രസിദ്ധപ്പെടുത്തുവാൻ എന്നെ പ്രേരിപ്പിച്ച ചില കാരണങ്ങളെ കുറിച്ചു ഒന്നാമതായി അല്പം പ്രസ്താവിക്കുന്നതു സന്ദർഭോചിതമായിരിക്കുമെന്നു വിശ്വസിക്കുന്നു.

രക്ഷിക്കപ്പെട്ടവരെന്നും തങ്ങൾക്കു പാപമില്ലെന്നും പറഞ്ഞു സാധുക്കളെ പരിഭ്രമിപ്പിക്കുന്ന നിരക്ഷരകുക്ഷികളായ മനുഷ്യന്മാരുടെ ബഹളമാണല്ലോ ഈ കലിയുഗത്തിൽ. ഏറക്കുറെ ഇപ്രകാരമുള്ളവരുടെ മാതാവും, സത്യദ്രാക്ഷാലതയിൽനിന്നു ഒടിയപ്പെട്ട കൊമ്പും, ഇപ്പോൾ ശപിക്കപ്പെട്ട അത്തിവൃക്ഷവും ആയിരിക്കുന്ന നവീകരണത്തിന്റെ ചില വേരും, കൊമ്പും, ചില്ലിയും ഇവിടെയും പടർന്നിട്ടുണ്ടെന്നുള്ളതു ഏവരും അറിയുന്ന ഒരു സംഗതിയാണു. എന്നാൽ മേൽ പറഞ്ഞവരുടെ ദുരുപദേശത്താൽ കലങ്ങപ്പെട്ടവരുടെ തിരിച്ചറിവിന്നും, സത്യവിശ്വാസികളുടെ സ്ഥിരതയ്ക്കുമായി, രക്ഷയെസംബന്ധിച്ചു യുക്തിയുക്തമായും, സാരസമ്പൂർണ്ണമായും ഉള്ള ഒരു പ്രസംഗം യാക്കോബായക്കാരുടെ ഉപദേശിമാരിൽ ഒരാളായ ജോൺ മ്സബ്രോനോ ഇവിടെ പറകയുണ്ടായി. അതിലെ ചുരുക്കം ഇപ്രകാരമായിരുന്നു. "നമ്മുടെ ആദ്യമാതാപിതാക്കന്മാരായ ആദാമും ഹാവ്വായും ദൈവത്തിന്റെ കല്പനയെ അനുസരിച്ചുകൊണ്ടു, സന്തോഷങ്ങളുടെ പൂങ്കാവനമായ പറുദീസായിൽ, ലജ്ജാവിഹീനന്മാരായി, അനുഗ്രഹിക്കത്തക്ക സർവ്വ നന്മഭാഗ്യങ്ങളും അനുഭവിച്ചു പോരികയായിരുന്നു. ദൈവത്തിന്റെ പുതിയ സൃഷ്ടി ഇപ്രകാരമുള്ള പരമാനന്ദത്തെ അനുഭവിക്കുന്നതിൽവെച്ചു സാത്താനുണ്ടായ സീമാതീതമായ അസൂയ നിമി

ത്താം ആദാമിനെയും ഹവ്വായേയും വഞ്ചിപ്പാൻവേണ്ടി അവരോടു ഇപ്രകാരം പറഞ്ഞു. നിങ്ങൾ ഈ വിലക്കപ്പെട്ട വൃക്ഷത്തിൽനിന്നു ഇപ്പോൾതന്നെ പറിച്ചുഭക്ഷിച്ചാൽ ഉടനെ നിങ്ങൾ ദൈവത്തെ പോലെയാകും. ദൈവത്തിന്റെ കല്പനയെ അനുസരിച്ചു ക്ഷമയോടുകൂടി ജീവിക്കുന്നതിനു പകരം, നിഗളത്താലും അത്യാഗ്രഹത്താലും ദുരുപദേശത്തിനു ചെവികൊടുത്തു പ്രവൃത്തിച്ചതിനാൽ മനുഷ്യവർഗ്ഗം മുഴുവനും പാപത്തിനും ശാപത്തിനും കീഴായിതീന്നു. ഏദനിൽ വെച്ചു തന്നെ ദൈവോപദേശത്തിന്റെ രീതിയും സാത്താന്റെ ദുരുപദേശത്തിന്റെ മാതൃകയും കാണുന്നു. എന്നാൽ ഈ അരിഷ്ടാവസ്ഥയിൽനിന്നു മനുഷ്യജാലത്തെ ഒന്നടങ്കം ഉദ്ധരിക്കേണ്ടതിന്നാകുന്നു മിശിഹായുടെ മനുഷ്യാവതാരം. ഇപ്പോൾ രക്ഷിക്കപ്പെട്ടവെന്നും പാപമില്ലെന്നും പറയുന്ന വേദവിപരീതികൾക്കു ശാപത്തിൽനിന്നു വിമോചനം ലഭിച്ചതായി കാണുന്നില്ല. ഉണ്ടെങ്കിൽ, അവരുടെ ഭാര്യമാർക്കു പ്രസവവേദനയുണ്ടോയെന്നും, കൃഷിസ്ഥലങ്ങളിൽ മുള്ളുകളും പറകാരകളും മുളപ്പിക്കുന്നുണ്ടോയെന്നും, അവരെ സർപ്പങ്ങൾ ദംശിക്കുമോയെന്നും ചോദിപ്പിൻ. ചുരുക്കിപ്പറഞ്ഞാൽ നിത്യരക്ഷ നാം ഉയിർപ്പിങ്കൽവെച്ചു അനുഭവിക്കുന്നതാണു. നാം ഇപ്പോൾ ആശാബന്ധത്തിനു കൂട്ടവകാശികളായിരിക്കുന്നു. നേരെമറിച്ചു ഇപ്പോൾതന്നെ നിത്യരക്ഷയെ അനുഭവിക്കുന്നുവെന്നും, പാപമില്ലന്നും പറയുന്നതു, ഏദനിൽവെച്ചുണ്ടായ ദുരുപദേശത്തിന്റെ വിത്തിൽനിന്നു മുളച്ചതാകുന്നു”വെന്നും മററുമായിരുന്നു.

ഇതിനെ കുറിച്ചു കേമമായ വാദപ്രതിവാദങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. കെ. എൻ. ഡി, കൊച്ചുവക്കി എന്നി തത്വോപദേശപാലകർക്കു കമ്പി അടിച്ചു. ഒരാൾക്കു തന്റെ കൃത്യാന്തര ബാഹുല്യത്താലും, മറെറയാൾക്കു വേലയുടെ അധികത്വത്താൽ നേരിട്ടിരിക്കുന്ന ക്ഷീണത്താലും വരുവാൻ തരമാകയില്ലെന്നുള്ള മറുപടിയും കിട്ടി. അങ്ങിനെയിരിക്കുമ്പോഴാണു പട്ടണത്തിന്റെ മൂലയിൽനിന്നു ഒരു സയൻസ്സ് വിദ്യാർത്ഥി തന്റെ ആഴമേറിയതും, ഫലവത്തായതുമായ ശോധനയിൽനിന്നു വിലമതിക്കാവതല്ലാത്ത ചില രത്നങ്ങളെ കുഴിച്ചെടുത്തു ശോഭവരുത്തി വെറും കുക്ഷിപൂരണത്തിന്നായി ഹൂണേരുടെ മൂണ്ടതാങ്ങി നടക്കുന്ന ഉപദേശസാർത്ഥവാഹകർക്കു ക്രയവിക്രയത്തിന്നായി കെട്ടുതുറന്നുതുടങ്ങിയതു. അവയുടെ വിവരണം താഴെവരുംപ്രകാരമാണു.

൧. മുള്ളുകളും പറകാരകളും ഭൂമിയിൽ മുളക്കും എന്നു പറഞ്ഞതു നാം സാധാരണയായി കണ്ടുവരുന്ന മുള്ളുകളെയും പറകാരകളേയും ഉദ്ദേശിച്ചല്ല, പിന്നെയോ, മനുഷ്യന്റെ ഹൃദയവയലിൽ മുളച്ചുണ്ടാകുന്ന ദുശ്ചിന്ത മുതലായവയെ ഉദ്ദേശിച്ചാകുന്നു.

൨. മറ്റുള്ള സൃഷ്ടിപ്പ് എല്ലാം കഴിഞ്ഞതിന്റെ ശേഷമാണ മനുഷ്യനെ ദൈവം സൃഷ്ടിച്ചിരിക്കുന്നതു; അങ്ങിനെയിരിക്കെ, മൃഗങ്ങളും പറവകളും വീണ്ടും സൃഷ്ടിപ്പാൻ ന്യായപ്പിച്ചു.

൩. അതു നിന്റെ തലയെ ചതയ്ക്കും എന്നു പാമ്പിനു കൊടുത്തിട്ടുള്ള ശാപം വാസ്തവത്തിൽ അക്ഷരപ്രകാരം വ്യാഖ്യാനിക്കേണ്ടതല്ല.

൪. യോശുവായുടെ അപേക്ഷപ്രകാരം സൂര്യൻ നിന്നു; യോനാ മൂന്നുദിവസം മത്സ്യത്തിന്റെ വയറ്റിൽ കിടന്നു; എന്നാദിയായിട്ടുള്ളവ അക്ഷരപ്രകാരം സംഭവിച്ചിട്ടില്ലായെന്നിപ്രകാരമായിരുന്നു.

മാന്യ പത്രാധിപരെ! ഈ പ്രകാരം അമ്പലത്തിന്റെ വക്കുമാത്രം കടിച്ചിരിക്കുമ്പോൾ മുഴുവനും വിഴുങ്ങി എന്നു ജല്പിക്കുന്ന സയൻസ്സുശാസ്ത്രത്തിലെ തണ്ടുതപ്പികളാൽ വലയപ്പെടുന്ന സത്യക്രിസ്തീയ സഹോദരങ്ങൾക്കു ഉപകാരപ്രദമായി ഭവിക്കേണമെന്നു അതിയായ വാഞ്ഛയോടു കൂടിയാണ ഇത്രയും പ്രയാസപ്പെട്ടു ഒരു ലേഖനം എഴുതിയുണ്ടാക്കി പത്രികദ്വാരാ പ്രസിദ്ധപ്പെടുത്താമെന്നുറച്ചതു. ഇനി കാര്യത്തിലേക്കു പ്രവേശിക്കട്ടെ.

സയൻസ്സു അല്പം പഠിച്ചിട്ടുള്ള ചിലർ സയൻസ്സും വേദപുസ്തകവും തമ്മിൽ പല സംഗതിയിലും വിരുദ്ധമുണ്ടെന്നും മറ്റും പറയാഞ്ഞാൽ തങ്ങളുടെ പഠിപ്പിന്നു പൂർത്തിവരികയില്ലെന്നൊ, കീർത്തിക്കു വഴിയില്ലെന്നൊ വിചാരമുള്ളപോലെ തോന്നുന്നു. ഇങ്ങിനെ വിചാരിച്ചിട്ടു ചില ക്രിസ്തീയ സഹോദരങ്ങളുംകൂടി തങ്ങളുടെ മനോസാക്ഷിക്കു വിരോധമായിട്ടുള്ളവയും, വാസ്തവവിരുദ്ധങ്ങളുമായ ചില സംഗതികളെ പറയുന്നു. ഇവർ പഴുപ്പിച്ചിരിക്കുന്ന ഇരിമ്പു വെള്ളത്തെ വലിച്ചുകുടിക്കുന്നപ്രകാരം വേദപുസ്തകം വായിച്ചു പഠിക്കേണ്ടതിന്നു പകരം ചിലർ തീരെ വായിക്കാതെയും, അഥവാ വായിക്കുന്നവർ തങ്ങൾ തെറ്റി മനസ്സിലാക്കീട്ടുള്ളവിധത്തിന്നു ചേരുന്ന ഭാഗം മാത്രം നോക്കി തങ്ങളുടെ തെറ്റിയ അഭിപ്രായം പ്രബലീകരിക്കുവാൻതക്കവണ്ണം സ്വയമേവ വ്യാഖ്യാനിച്ചുകൊള്ളുകയും ചെയ്യുന്നു. ഇതു എങ്ങിനെയെന്നു വെച്ചാൽ, സുറിയാനിസഭയുടെ ചില വിശ്വാസാചാരങ്ങൾ തെറ്റും വേദവിപരീതവുമാണെന്നു പറകയും അതുകളെക്കുറിച്ചു പ്രതിവാദിക്കുന്ന ഉൽകൃഷ്ടപ്രബന്ധങ്ങളെയും മറ്റും വായിച്ചു പരിശോധിപ്പാൻ മനസ്സില്ലാത്ത പട്ടമായന്മാരെപ്പോലെയാണ. നേരെമറിച്ചു അവരുടെ സ്വയാഭിപ്രായത്തെ നിലനിർത്തുവാൻവേണ്ടി വേദവാക്യങ്ങളെക്കൂടി ബോധിച്ചപോലെ വ്യാഖ്യാനിപ്പാൻ ഇവർ സന്നദ്ധരാണ.

ഒരു മൈതാനത്തിന്മീതെ ഒരു കഴുകനും ഒരു പ്രാവും പറന്നുപൊകുന്നുണ്ടെന്നിരിക്കട്ടെ. എന്നാൽ, ശവം വല്ല മൂലയിലും കിടക്കുന്നുണ്ടെങ്കിൽ അതാണു കഴുകന്റെ ദൃഷ്ടിയിൽ ഒന്നാമതായി ഗോചരീഭവിക്ക. നേരെമറിച്ചു പ്രാവിന്റെ ദൃഷ്ടി പച്ചയായിട്ടുള്ളതിന്മേൽ ആദ്യമായി പതിയുന്നു. മേൽ പറഞ്ഞ രണ്ടു കൂട്ടരും കഴുകന്റെ കണ്ണോടുകൂടിയാണു നോക്കുന്നതു. ഇവരുടെ വ്യാഖ്യാനംകൊണ്ടും കുയുക്തികൊണ്ടും മറ്റുള്ളവരെ തോല്പിച്ചു ജയഘോഷം പാടുന്നതു കുട്ടികൾ ചിലപ്പോൾ പടങ്ങളിന്മേൽ മീശയും മറ്റും വരച്ചു പടത്തെ ഗോഷ്ടിയാക്കി സന്തോഷിക്കുന്നതുപോലെയാണു. ഇവർ വക്രോക്തികൊണ്ടും മറ്റും തങ്ങളുടെ പ്രതിയോഗിയുടെ പ്രതിമയെ ഉണ്ടാക്കി തീ കത്തിച്ചു ചിരിക്കുന്നു. സാധുക്കളായവർ ഇതിനെ തെറ്റി മനസ്സിലാക്കയും ചെയ്യുന്നു.

പ്രിയരെ! ഈ വിഷയം ഖണ്ഡശഃ മാത്രം പ്രസിദ്ധപ്പെടുത്തിത്തീർക്കുവാൻ പാടുള്ളതാകയാൽ ഇത്തവണത്തേതിൽ അത്ഭുതത്തെക്കുറിച്ചു അല്പം മാത്രം പ്രസ്താവിച്ചുകൊള്ളുന്നു.

൧. അത്ഭുതങ്ങൾ സാധിക്കാകുന്നതും സംഭവിക്കാകുന്നതും ആകുന്നുവൊ?

ഒരു അത്ഭുതം എന്നു വെച്ചാൽ എന്തു? ഈ ചോദ്യത്തിനു നാം ബുദ്ധിപൂർവ്വം ശരിയായ ഉത്തരം കൊടുക്കണം. മുൻവിവരണം തെറ്റിപോകുന്നതിനാൽ, അനുമാനവും തെറ്റിൽ പര്യവസാനിക്കുന്നു. അസ്ഥിരമായ അടിസ്ഥാനത്തിന്മേൽ പണിയുന്നതിനാൽ ഭവനം മുഴുവനും ഉറപ്പില്ലാതിരിക്കുന്നു. അത്ഭുതത്തിനു "പ്രകൃത്യാ അസാദ്ധ്യമായിട്ടുള്ളതു" എന്ന വ്യാഖ്യാനം ചിലർ കൊടുക്കുന്നതിലാണു ഹ്യൂം, സ്ട്രൗസ്സ്, മുതലായവർ ജയസന്തോഷത്തോടുകൂടി അസാദ്ധ്യമായ ഒരു കാര്യത്തിന്റെ സംഭവത്തെ സ്ഥാപിപ്പാൻ എന്തിനാണു സാക്ഷി എന്നു ചോദിക്കുന്നതു. പ്രിയരെ! വേദപുസ്തക ന്യായപ്രകാരം അത്ഭുതം എന്നു പറഞ്ഞാൽ ഒരു അതിശയവും അടയാളവുമത്രെ. അതിനാൽ ഒരു അത്ഭുതത്തിനു ഈ രണ്ടു ലക്ഷണങ്ങളും അത്യന്താപെക്ഷിതമാകുന്നു. ഒരു സംഗതി അതിശയമായിരുന്നേക്കാം എങ്കിലും അടയാളമായിരിക്കുന്നില്ല; അതുപ്രകാരം തന്നെ ഒരു കാര്യം അടയാളമായിരുന്നേക്കാമെങ്കിലും അതിശയകരമായിരിക്കുന്നില്ല.

ദൃഷ്ടാന്തമായി:— ഉദ്ദേശം ഭൂമിയിൽനിന്നു തൊള്ളായിരം ലക്ഷം നാഴിക അകലെയിരിക്കുന്നതും, ഭൂമിയെക്കാൾ ഒരുലക്ഷത്തിമുന്നൂറായിരം ഇരട്ടി വലിപ്പമുള്ളതും ആയ വലിയ ഗോളം ഭൂമിക്കു ചൈതന്യവും, ചൂടും, ചലനവും കൊടുക്കുന്നു. ഹൊറെബു എന്ന മരുഭൂമിയിലെ മുൾപടപ്പിൽ തീയുണ്ടായിരുന്നിട്ടും കത്താതിരുന്നതു അത്ഭുതകരമായിരുന്നുവെങ്കിൽ, ആറായിരം കൊല്ലത്തോളം

ഒരുപോലെ ജ്വലിച്ചുകൊണ്ടിരുന്നിട്ടും ആകൃതിയിലും പ്രകൃതിയിലും യാതൊരു കുറവും വന്നിട്ടില്ലാത്ത സൂൎയ്യനെകുറിച്ചു നാം എന്തു പറയും. സൂൎയ്യനെ നാം അത്ഭുതകരമായി വിചാരിച്ചുവരുന്നില്ല, കാരണം. മനുഷ്യനിൽ ദൈവവചനത്തെ സ്ഥാപിക്കേണ്ടതിന്നൊ അവന്റെ ശക്തിയെ കാണിക്കേണ്ടതിന്നൊ, ദൈവം സൂൎയ്യനെ അഭയസ്ഥാനമാക്കുന്നില്ല. ആയതിനാൽ മനുഷ്യബുദ്ധിയേയും പ്രകൃതിയേയും കവിയുന്നതായ ഒരു ശക്തിയുണ്ടെന്നു കാണിപ്പാനായി, സ്വാഭാവികത്തിന്നപ്പുറമായി ദൈവം എന്തെങ്കിലും പ്രവൃത്തിക്കയും ആയതിനെ മനുഷ്യന്നു അടയാളമായി ചൂണ്ടികാണിക്കയും ചെയ്യുമ്പോൾ അതു അത്ഭുതമാകുന്നു. പ്രകൃതിയുടെ എല്ലാ പ്രവൃത്തികളും അതിശയനീയമായിരിക്കുന്നുവെങ്കിലും അത്ഭുതകരമല്ല. എന്തുകൊണ്ടെന്നാൽ അവകൾ എല്ലാം ഒരു നിശ്ചിതനിയമത്തിന്നനുസരണമായി സംഭവിക്കുന്നു.

സൎവ്വേശ്വരൻ ജാത്യാലുള്ള നിയമത്തിന്നപ്പുറമായി പ്രവൃത്തിക്കുന്നതിനാൽ അവയുടെ ശക്തിയെ കുറക്കുകയൊ ഇല്ലാതാക്കുകയൊ ചെയ്യുന്നില്ല. ഞാൻ ഒരു പന്തു മേല്പോട്ടെറിഞ്ഞാൽ ഗുരുവാകൎഷണത്താൽ അതു കീഴ്പ്പോട്ടു പതിക്കുന്നു. എന്നാൽ കീഴ്പ്പോട്ടു പതിക്കുന്നതിന്നു മുമ്പായി എന്റെ കൈ നീട്ടി പന്തു പിടിക്കുന്നു, അങ്ങിനെ പന്തു നിലത്തു വീഴാതിരിക്കുന്നു. ഇതിൽനിന്നു ഞാൻ ഗുരുവാകൎഷണശക്തിയിൽ വല്ല വ്യത്യാസം വരുത്തിയെന്നൊ അല്ലെങ്കിൽ അതു ഇല്ലെന്നൊ അനുമാനിക്കാമൊ? ഒരിക്കലും ഇല്ല. അതുപ്രകാരംതന്നെ ദൈവം അത്ഭുതം പ്രവൃത്തിക്കുമ്പോൾ തന്റെ സൃഷ്ടിയിൽ യാതൊരുഭേദഗതിയും ഉണ്ടാക്കുന്നില്ല, പിന്നെയൊ, സൎവ്വശക്തനും സൎവ്വജ്ഞാനിയുമായ ദൈവത്തിന്റെ സാന്നിദ്ധ്യത്തെ കാണിക്കുന്നതെയുള്ളൂ.

യോശുവായുടെ അപേക്ഷപ്രകാരം സൂൎയ്യൻ നിന്നുവെന്നു കവിതാവൎണ്ണനയായിട്ടല്ല, വാസ്തവത്തിൽ സംഭവിച്ചതായി വേദപുസ്തകത്തിൽ എഴുതിയിരിക്കുന്നു. സൂൎയ്യവിദ്യയുടെ നിയമപ്രകാരം സൂൎയ്യൻ മുമ്പോട്ടുതന്നെ പോകേണ്ടിയിരിക്കുന്നു. എങ്കിലും പെട്ടെന്നു തന്റെ കൎത്തൃത്വത്തെ കാണിപ്പാൻ വേണ്ടി സൂൎയ്യന്റെ ഗതിയെ ദൈവം നിൎത്തുന്നു. ഇതും മേൽപറഞ്ഞ ദൃഷ്ടാന്തത്തിന്റെ വലുതായ പരിണാമം എന്നല്ലാതെ വേറെ വല്ലതുമാണൊ? (സൂൎയ്യനൊ ഭൂമിയൊ ചുററിത്തിരിയുന്നതു എന്നുള്ളതിനെകുറിച്ചു വേറൊരുഭാഗത്തു പ്രസ്താവിച്ചുകൊള്ളാം.)

എന്റെ അടുക്കൽ ഒരു ഘടികാരമുണ്ടു. ഒരിക്കൽ താക്കോൽ കൊടുത്താൽ പിന്നീടു താക്കോൽകൊടുക്കുന്നതുവരെയ്ക്കും അതു മുമ്പോട്ടുതന്നെ അതിവേഗത്തിൽ പൊയ്ക്കൊണ്ടിരിക്കുന്നു. അതു ഇളകുന്നുണ്ടെങ്കിൽ മുമ്പോട്ടുതന്നെ പോകത്തക്കവിധത്തിലാണ അതിന്റെ

പണ്ടി. എന്നാൽ കുറച്ചു അതിശീഘ്രത്തിൽ പോകുന്നുവെന്നു കണ്ടതിനാൽ അതിന്റെ സൂചി കുറെ പിന്നോക്കം തിരിച്ചു. ഞാൻ വല്ല നിയമത്തെയും ലംഘിക്കയൊ, ഇല്ലാതാക്കയൊ ചെയ്തുവൊ? ഘടികാരത്തിന്റെ സൂത്രങ്ങൾക്കു അനുരൂപമായി പ്രവൃത്തിക്കുന്ന വേറൊരു സൂത്രത്തെയും കൂടി നടപ്പിൽ വരുത്തിയെന്നല്ലാതെ വേറെ ഒന്നുംതന്നെ ചെയ്തിട്ടില്ല ഞാൻ നല്ലപോലെ പരീക്ഷിച്ചുനോക്കിയപ്പോൾ അതിനെ ഉണ്ടാക്കിയ ആൾ രണ്ടു സൂചിയും മുമ്പോട്ടുതന്നെ പോകത്തക്കവിധത്തിൽ ഉണ്ടാക്കിയിരിക്കുന്നു; എങ്കിലും, ഒരു ബുദ്ധിസാമൎത്ഥ്യമുള്ള ഉടമസ്ഥൻ തനിക്കു ഇഷ്ടമുള്ളപ്പോൾ ചക്രങ്ങൾക്കു യാതൊരു കേടും കൂടാതെ പിന്നോക്കം തിരിപ്പിക്കേണ്ടതിനു വേണ്ട വേറൊരു സൂത്രവും മുൻകരുതലോടുകൂടി ഉണ്ടാക്കീട്ടുണ്ടു. ഇങ്ങിനെയാണെങ്കിൽ പ്രകൃതിയുടെ വലിയ ഘടികാരത്തിന്റെ സൂചികളെ യാതൊരു ദോഷവും നിയമലംഘനവും കൂടാതെ പിന്നോക്കമൊ മുമ്പോക്കമൊ തിരിപ്പിക്കുവാൻ വേണ്ടത്തക്ക സൂത്രത്തോടുകൂടി സൃഷ്ടിപ്പാൻ തക്ക മുൻ കരുതൽ ജഗദുദയവിനാശകാരണനായിരിക്കുന്ന ജഗദീശ്വരന്നു ഇല്ലെന്നു മൺമയാ നിനക്കു പറയാമൊ.

തുടരും പി. കെ. ഐ.

---

## ആത്മീകവളൎച്ച

(തുടൎച്ച).

ആത്മാവു നമ്മിൽ ജനിപ്പിക്കുന്ന സകല നിനവുകളും സ്വൎഗ്ഗത്തിലേക്കും ജഡത്തിന്റേതു നരകത്തിലേക്കും നമ്മെ വലിച്ചുകൊണ്ടുപോകുന്നു. ആത്മവളൎച്ചയ്ക്കു ദരിദ്രതയുണ്ടായിരിക്കുന്നതു വളരെ നല്ലതാകുന്നു. ക്രിസ്ത്യാനിയെ കുരിശിൽ അറിയണം. ഐശ്വൎപ്രാവശ്യം ഓടസ്സുവസ്സുമ്പോൾ നല്ലതങ്കമായി തീരുന്നു. അതുകൊണ്ടു ദരിദ്രത എന്ന ചൂളയിൽ സ്പുടം വയ്ക്കുമ്പോൾ ഒരു ക്രിസ്ത്യാനിയുടെ വിശേഷത അറിയുന്നു. (മത്താ: ൫-൩) ആത്മാവിൽ ദരിദ്രതയുള്ളവൎക്കു ഭാഗ്യം എന്തെന്നാൽ സ്വൎഗ്ഗരാജ്യം അവൎക്കുള്ളതാകുന്നു. കടലിൽ കാറ്റും മഴയും ഇല്ലാതിരിക്കുമ്പോൾ കപ്പലിലുള്ള എല്ലാവൎക്കും മാലുമികളാകാം. എന്നാൽ കടൽ കോപിക്കുമ്പോൾമാത്രം മാലുമിയുടെ വൈഭവം വെളിവാകുന്നു. നിനക്കു വളരെ ധനമുണ്ടായിരുന്നു അതു മുഴുവനും നഷ്ടമായിപോയി എന്നാലും നാശമില്ലാത്തതും ആൎക്കും അതിനെ അപഹരിപ്പാൻ കഴിയാത്തതുമായ ഒരു നിക്ഷേപം സ്വൎഗ്ഗത്തിൽ ഉണ്ടെന്നു നീ വിശ്വസിക്കുന്നുവൊ? കൎത്താവു തന്നു കൎത്താവെടുത്തു തന്റെ നാമം സ്തുതിക്കപ്പെട്ടതായിരിക്കട്ടെ എന്നു യോബിനെപ്പോലെ പറയാമൊ. രോഗവും, ദുഃഖവും, പകരുന്ന വ്യാധിയും ഉണ്ടാകുമ്പോൾ നീ അലറികരയാതെ എന്റെ ശരീരത്തിനു ക്ഷീണവും മെലിച്ചിലും വന്നാലും ആത്മാവിൽ ദിനംപ്രതിയും അകമെയുള്ള മനുഷ്യൻ സന്തോഷിക്കുന്നു എന്നു പറയാമൊ. മരണത്തെ കണ്ടാൽ ഭയപ്പെടാതെ മിശിഹാ എന്റെ ജീവൻ, മരണം എന്റെ ആദായമെന്നും മരിച്ചാൽ ഞാൻ ദൈവത്തിന്റെ അടുക്കൽ ഇരിക്കുമെന്നും പറവാൻ പൌലൂസ് ശ്ലീഹായെപ്പോലെ ധൈൎയ്യമുണ്ടൊ. നമുക്കു വന്നുകൂടുന്ന സകല ഞെരുക്കങ്ങളും ക്ഷമയോടെ സഹിച്ചു സകല കഷ്ടതകളിലും നാം പുകഴണം. (റോമ്മാ: ൫, ൩) എന്തെന്നാൽ ഞെരുക്കം ക്ഷമയേയും, ക്ഷമ പരിജ്ഞാനത്തേയും, പരിജ്ഞാനം ആശയേയും നമുക്കുണ്ടാക്കുന്നു എന്നു നാം അറിയുന്നു.

അതിനാൽ നമുക്കു നേരിടുന്ന സകല പരീക്ഷകളെയും ക്ഷമയോടെ സഹക്ക: നല്ല കൂലി പ്രാപിക്കാം. ഒന്നു ചീയുന്നതു മറെറാന്നിനു വളം, ജഡം നശിക്കുന്നതു ആത്മാവിനു വളൎച്ച: പാപത്തോടുള്ള വെറുപ്പു ആത്മാവിന്നു രക്ഷ, അതിനാൽ ആത്മവളൎച്ചയ്ക്കു പാപത്തോടുള്ള വെറുപ്പു വളരെ നല്ലതായിരിക്കും. പാപം തന്നെ നരകമെന്നു കരുതി ഭയപ്പെടുന്നവൻ പാപം ചെയ്വാൻ ഭയപ്പെടുന്നു. പകരുന്നതും അറയ്ക്കത്തക്കതുമായ രോഗത്തിൽനിന്നും നാം എങ്ങിനെസൂക്ഷിച്ചു അകലുന്നുവൊ അപ്രകാരംതന്നെ പാപത്തിൽനിന്നും നാം അകലണം ഒരു രോഗിയോടുകൂടെ സഹവാസം ചെയ്താൽ ആ രോഗം തനിക്കും ഉണ്ടാകുന്നപ്രകാരം ഒരു പാപിയോടുകൂടെ സഹവാസം ചെയ്താൽ അവനും ക്രമേണ പാപിയായിതീരും. നാമൊ പാപത്തേയും പിശാചിനെയും ഒരുപോലെ വലിയ ശത്രുവായി എണ്ണുന്നു. പാപം നമ്മുടെ ഉള്ളിൽ കുടിയിരുന്നു പിശാചിന്റെ രാജ്യത്തിന്നും പ്രവൃത്തികൾക്കും കാരണമായിതീരുന്നു. പാപം നമ്മുടെ ഹൃദയത്തിൽ പിശാചിന്നു സ്ഥലം കൊടുക്കാതിരുന്നാൽ അതു പ്രവേശിക്കയില്ല. ആയതിനാൽ പാപത്തെ കാണുമ്പോൾ ഒരു ശത്രു എന്നപോലെ കരുതികൊൾക. പാപത്തിന്നു മരിച്ചവനായി നിന്നെതന്നെ എണ്ണുക; ഒരു മരിച്ച ദേഹത്തോടു പാപത്തിന്നു യാതൊരു കൎത്തവ്യവുമില്ലല്ലൊ. ജഡം സകല യത്നങ്ങൾക്കും ഒഴികഴിവു പറയും. ഇതു ചത്തെങ്കിൽ എത്ര നന്നായിരുന്നു. ഹാ അരിഷ്ടനായ മനുഷ്യൻ ഈ മരണശരീരത്തിൽനിന്നു ആരു എന്നെ രക്ഷിക്കും, എങ്കിലും എന്നെ ശക്തിപ്പെടുത്തുന്ന മിശിഹായാൽ സകലത്തേയും ചെയ്യുന്നതിനു ഞാൻ പ്രാപ്തനാകയും തന്റെ കൃപയിൽ ഞാൻ ആശ്രയിക്കയും ചെയ്യും. ഇപ്രകാരം മരണജഡത്തെ നമുക്കു വെറുക്കാം. ജഡമെ ഞാൻ നിന്റെ ഇഷ്ടം ചെയ്താൽ മരണവ്യാകുലം അനുഭവിക്കേണ്ടി വരും. ഞാൻ നിനക്കു ഒരു പിതാവെന്നപോലെ ഇരിക്കുന്നു, നിന്റെ ഇഷ്ടത്തിന്നു ഞാൻ അനുസരിക്കയാൽ മരിക്കുന്നതു ഇനിക്കു നല്ലതു, ഞാൻ ലോകത്തിന്നും ജഡത്തിന്നും മരിച്ചിരിക്കുന്നു. (ഗലാത്തി, ൨. ൧൯; ൨൦) ഞാൻ മിശിഹായോടുകൂടെ കുരിശിക്കപ്പെട്ടിരിക്കുന്നു, എന്നാലും ഞാൻ ജീവിക്കുന്നു എങ്കിലും ഞാനല്ലാ മിശിഹാ അത്രെ എന്നിൽ ജീവിക്കുന്നതു. അതിനാൽ പാപമെ- നിനക്കു എന്നോടു യാതൊരു കൎത്തവ്യവുമില്ല, ഞാൻ നിന്നെ നിന്റെ സകല മോഹങ്ങളോടുംകൂടെ കുരിശിച്ചിരിക്കുന്നു. പ്രിയരെ ഇപ്രകാരം ആത്മാവിൽ വളൎന്ന ആത്മാവും ജഡവും തമ്മിലുള്ള യുദ്ധത്തെ ജയിച്ചു ആത്മാവിൽ ദരിദ്രർ എന്നുള്ള കരുതലിൽ പാപത്തെ വെറുത്തു ജീവിക്കേണമെന്നുള്ളടത്തോളം മനസ്സിലായല്ലൊ. ആയതിനാൽ ഇനിയും എന്റെ വചനത്തെ ദീൎഘിപ്പിക്കാതെ ദൈവത്തിന്നു മഹത്വം കൊടുത്തുകൊണ്ടു ഇവിടെ അവസാനിപ്പിക്കുന്നു.

വടയാടി ശെമ്മാശ്ശൻ,
തൃപ്പൂണിത്തുറ.

---

## പിറവം.

ഇവിടെ സമീപം പാമ്പാക്കുട എന്ന സ്ഥലത്തു ബ. കോനാട്ടു മല്പാനച്ചന്റെ വകയായി ഒരു അച്ചുകൂട്ടം തുടങ്ങീട്ടു കുറെകാലമായി. എന്നാൽ ആ അച്ചുകൂട്ടത്തിൽ സുറിയാനി പുസ്തകങ്ങൾ ആണു അധികമായി അടിക്കുന്നതു. മലയാളവും ഇല്ലെന്നില്ലാ, എട്ടു മാസങ്ങൾ മുമ്പുമുതൽ വിശുദ്ധ കന്യക മൎത്തമറിയാമിന്റെ ചരിത്രം ഒരു മാസികവഴിയായി പ്രസിദ്ധം ചെയ്തുവരുന്നു. കേരളത്തിൽ ഇതു കൂടാതെ സുറിയാനി അച്ചുകൂട്ടം ഉള്ളതു കോട്ടയത്താണു. എന്നാൽ ഇവിടത്തെ മലയാളം അച്ചടിയുടെ നടപ്പുപോലയാണു അവിടത്തെ സുറിയാനി അച്ചടിയുടെ നടപ്പു. യാക്കോബായ സുറിയാനിക്കാരുടെ മതസംബന്ധമായ സകല പുസ്തകങ്ങളും

സുറിയാനിഭാഷയിലാണ. മലയാളഭാഷയിൽ ഇപ്പോൾ ഉള്ളതു സുറിയാനിയിൽനിന്ന തൎജ്ജിമ ചെയ്തിട്ടുള്ളതാണ. ഇങ്ങിനെയിരിക്കെ യാക്കോബായസുറിയാനിക്കാർ എല്ലാവരും സുറിയാനിഭാഷ പഠിക്കേണ്ടതും അതിനെ മഹത്വപ്പെടുത്തേണ്ടതും ഏററവും ആവശ്യമായിട്ടുള്ളതുതന്നെ. എന്തെന്നാൽ ലോകത്തിൽ ഒന്നാമതായി ഉണ്ടായതും നമ്മുടെ കൎത്താവായ യേശുമിശിഹാ സംസാരിച്ചതും ഈ ഭാഷതന്നെയാണ. മല്പാനച്ചൻ അവൎകൾ ഈ ഭാഷയിൽ സുറിയാനി പുസ്തകങ്ങൾ അച്ചടിപ്പിക്കുന്നതിന്റെ മുഖ്യോദ്ദേശം സുറിയാനിക്കാരുടെ പള്ളിക്രമം ശരിയായി നടത്തണം എന്നുള്ളതാണ. മതസംബന്ധമായി ഈ സുറിയാനിപുസ്തകങ്ങൾ അടിക്കുന്നതിനു മുമ്പു ഒരു പള്ളികളിലും പള്ളിക്രമങ്ങൾ ശരിയായി നടത്തിവന്നുയെന്നു പറയുന്നതിനു ഞാൻ തയാറില്ല. പക്ഷെ വല്ല സ്ഥലത്തും വല്ലവരും നടത്തിട്ടുണ്ടായിരിക്കാം. എങ്കിലും ഈ മല്പാന്റെ പൂൎവ്വിക പിതാക്കന്മാരുടെ സഹായമൊ പുസ്തകശാലയിലെ പുസ്തകങ്ങളുടെ സഹായമൊ ഇല്ലാതിരിക്കയില്ലെന്നാണ ഇനിക്കു തോന്നുന്നതു. ഞാൻ എന്റെ പരമാൎത്ഥംതന്നെ പറയുന്നു. എന്റെ ഇടവകപള്ളിയിലും സമീപെ ഉള്ള പള്ളികളിലും ഈ അച്ചൻ അവർകൾ പുസ്തകം അടിപ്പിക്കുന്നതിനു മുമ്പു പള്ളിസംബന്ധമായ ക്രമങ്ങൾ ശരിയായി നടത്തിട്ടില്ലെന്നുള്ളതു ആ കാലത്തും ഈ കാലത്തും കണ്ടിട്ടുള്ളവരായ ഏവൎക്കും അറിയാവുന്നതാണല്ലൊ. എന്നാൽ സുറിയാനിഭാഷക്കു ബ. മല്പാനച്ചൻ ഒട്ടും ചെറിയ ആളല്ലൊ. ഏതു ഭാഷയുടെയും പൂൎത്തിപരിചയം ആണല്ലൊ ഒട്ടും സമയം കളയാതെ എപ്പോഴും വായിച്ചുകൊണ്ടിരിക്കുന്നു. (സുറിയാനി) പഠിക്കാനായി വരുന്ന വൈദികന്മാരേയും പൈതങ്ങളേയും പഠിപ്പിക്കുകയും വല്ല വാക്കുകൾക്കും സംശയം ഉണ്ടായാൽ സംശയം തീൎക്കുന്നതിനു വളരെ ഗ്രന്ഥങ്ങൾ അച്ചന്റെ പിതാക്കന്മാരും അച്ചനും ശേഖരിച്ചിട്ടുള്ളതു കൂടാതെ സുറിയാനിഭാഷയോടു അച്ചനുള്ള അത്യാഗ്രഹംകൊണ്ടും ദൈവികരഹസ്യങ്ങൾ അറിയുന്നതിനുള്ള ആശകൊണ്ടും ൫൦൦൦ രൂപാവരെ ശീമയിലേക്കയച്ചു ദൈവവചനത്തിന്റെ ആന്തരീയമായ സാരങ്ങൾ അടങ്ങിയിരിക്കുന്ന നൂഹാറാ പുസ്തകം മുതലായ ൫൰ പുസ്തകങ്ങൾ വരുത്തിട്ടുണ്ടു. ഇപ്രകാരമുള്ള വിലയേറിയ പുസ്തകങ്ങൾ വരുത്തി വായിക്കയും അതിനെ സഭയിൽ പരസ്യപ്പെടുത്തണം എന്നു വിചാരിച്ചു കുറെശ്ശെ പരസ്യപ്പെടുത്തുകയും ചെയ്തുകൊണ്ടിരിക്കുന്ന ഇടയിൽതന്നെ വിശുദ്ധ മാർ മത്തായിയുടെ സുവിശേഷം ദൈവസഹായത്താൽ തൎജ്ജിമ ചെയ്തു കഴിഞ്ഞിരിക്കുന്നു. വായനക്കാരെ ഓൎത്തുനോക്കുവിൻ, സ്വന്ത കയ്യിൽനിന്നു പണം ചിലവഴിച്ചു ഇപ്രകാരം സഭക്കുതകുന്ന ദൈവികപ്രവൃത്തികൾ വേറെ ആരാണു ചെയ്യുന്നതു. നല്ല ലാഭമുണ്ടായിട്ടാണു ഈ വക പ്രവൃത്തികൾ ചെ

യ്യുന്നതു എന്നു വൈദികന്മാരായ ചില സഹോദരന്മാരും മറ്റു പല മാന്യന്മാരും പറയുന്നതിനെ ഞാൻ കേട്ടിട്ടുണ്ടു. ലാഭത്തിന്റെ അറിയണമെന്നുണ്ടായിരുന്നാൽ കേട്ടുകൊൾക. ആദ്യമായിട്ടു അച്ചുക്കൂട്ടത്തിൽ അച്ചടിച്ചതു ഹാശായുടെ പ്രമിയോൻ പുസ്തകം അഞ്ഞുറാണ, എന്റെ കൂടെ വരിക മുന്നൂറിൽപരം ഇരിക്കുന്നതിനെ ഞാൻ കാണിച്ചുതരാം. ഇതുപോലെ പല പുസ്തകങ്ങളും അച്ചടിപ്പിച്ചു. അവകൾ അച്ചടിപ്പിക്കുന്നതിനു മുമ്പു ഒരു പുസ്തകത്തിനു ൨൦. രൂപാ വിലയുള്ളതായിരുന്നാൽ അടിച്ചുകഴിഞ്ഞാൽപിന്നെ രണ്ടോ മൂന്നോ രൂപാ വില വച്ചാലും വാങ്ങുന്നതിനു ആളില്ല. കുററം പറയുന്നതിനു ധാരാളം മനുഷ്യർ ഉണ്ടു. ഇപ്രകാരം അദ്ദേഹം ചെയ്യുന്ന പ്രവൃത്തികൾക്കു ഈലോകത്തിൽ പ്രതിഫലവും സഹോദരന്മാരുടെ നല്ല വാക്കും ഇല്ലെങ്കിലും ഉപദ്രവിക്കാതിരുന്നെങ്കിൽ അതു ഒരു സഹായമായിരിക്കും. ഈലോകത്തിൽ യാതൊന്നും ഇല്ലെങ്കിലും കാണപ്പെടുവാൻ വഹിയാത്ത ആ ലോകത്തിൽ ദൈവം പ്രതിഫലം കൊടുക്കാതിരിക്കയില്ലെന്നു ഏവനും വിശ്വസിക്കുന്നതാണ. വായനക്കാരെ നമ്മുടെ ഈ നാട്ടിൽ പല സംഗതികൾക്കും പലരും തങ്ങളാൽ കഴിയുന്ന സഹായം ചെയ്ക സഹജമായിട്ടുള്ളതാണല്ലൊ. എന്നാൽ ബ. മല്പാനച്ചൻഅവർകൾ ചെയ്യുന്ന യാതൊരു ജോലിക്കു സഹായമില്ലെങ്കിലും നമുക്കെല്ലാവക്കും ഒന്നുപോലെ ഉപകാരമുള്ളതും എപ്പോഴും വായിക്കേണ്ടതും ധ്യാനിക്കേണ്ടതും ആയ വേദപുസ്തകതൎജ്ജമക്കു ആരാണ എന്താണ സഹായിച്ചിട്ടുള്ളതു. സഹായിച്ചിട്ടുണ്ടെങ്കിൽ അവന്റെ പേർ ജീവന്റെ പുസ്തകത്തിൽ എഴുതാതിരിക്കയില്ല. എല്ലാംകൊണ്ടും യാതൊരു സഹായവും നാം ചെയ്തിട്ടില്ലെങ്കിലും ബ: മല്പാനച്ചൻ അവർകൾ ഇനിയും വളരെ കൊല്ലം ജീവിച്ചിരുന്നു ഇപ്രകാരമുള്ള ദൈവികപ്രവൃത്തികൾ സഭയിൽ ചെയ്യുന്നതിന്നും ഇപ്പോൾ ആരംഭിച്ചിരിക്കുന്ന വേദപുസ്തക തൎജ്ജമ ശരിയായ വിധത്തിൽ അവസാനിപ്പിക്കുന്നതിനും ദിനംപ്രതി രണ്ടു നേരവും ദൈവത്തോടു പ്രാൎത്ഥിക്കണമെന്നു അപേക്ഷിച്ചുകൊണ്ടു തൽക്കാലം വിരമിക്കുന്നു.

എം. ററി. അബ്രാഹം.

---

## നവീകരണമെത്രാന്മാർ മെത്രാന്മാരൊ വേഷധാരികളൊ?.

ആചാൎയ്യസ്ഥാനം ക്രിസ്ത്യാനി സഭയിൽ കൈവെപ്പിനാൽ മാത്രം ഉണ്ടായി എന്നും രക്ഷക്കു ആവശ്യങ്ങളായ വിശുദ്ധ കൂദാശകൾ ആചാൎയ്യസ്ഥാനം കൂടാതെ സാധുവാകയില്ലെന്നും സുറിയാനിക്കാർ മാത്രമല്ല, പ്രായേണ എല്ലാ ക്രിസ്ത്യാനികളും സമ്മതിക്കുന്നു. ആചാൎയ്യസ്ഥാനത്തിലും മേല്പട്ടത്വവും പട്ടത്വവും ഉണ്ടു. ശ്ലീഹന്മാരിൽ നിന്നുള്ള തുടൎച്ചയായ കൈവെപ്പിനാൽ മാത്രം മേല്പട്ടസ്ഥാനം നിലനിന്നു വരുന്നു എന്നും മേല്പട്ടക്കാർ മുഖാന്തരമല്ലാതെ പട്ടക്കാരൊ ആചാൎയ്യസ്ഥാനത്തിന്റെ

ഏതെങ്കിലും പദവിയൊ ഉണ്ടാകാൻ പാടില്ലന്നും ക്രിസ്ത്യാനി സഭയിൽ മുക്കാലെ മുണ്ടാണി ഭാഗവും നിസ്സംശയം വിശ്വസിച്ചുപോരുന്നു. മേല്പട്ടക്കാരെ കൂടാതെ സാധാരണ പട്ടക്കാരാൽ മാത്രം പട്ടം കൊടുക്കപ്പെടുകയും ഇങ്ങനെ കൊടുക്കപ്പെടുന്ന പട്ടം സാധുവായി വിചാരിക്കയും ചെയ്യുന്ന കൂട്ടർ കുറച്ചുണ്ടു. ഇവരെ പ്രെസ്ബിറെററിയൻസ് എന്നാണ പറയാറുള്ളതു. എങ്കിലും ഇവരെ ഒഴിച്ചു പൌരസ്ത്യക്രിസ്ത്യാനികളും പാശ്ചാത്യക്രിസ്ത്യാനികളും അപ്പൊസ്തോല പിന്തുടൎച്ചയാലുള്ള മേല്പട്ടത്വത്തിന്റെ ആവശ്യകതയും മാഹാത്മ്യവും ഒരുപോലെ സമ്മതിക്കുന്നു. ശ്ലീഹന്മാരിൽ നിന്നുള്ള തുടൎച്ചയായ കൈവെപ്പു സാധുവായി നിലനിന്നിട്ടില്ലന്നു സംശയമുള്ളവരുടെ ആചാൎയ്യസ്ഥാനത്തെയൊ ക്രിയാശകളെയൊ കൎമ്മങ്ങളെയൊ സാധുവായി വിചാരിക്കാറുമില്ല. "എപ്പിസ്കോപ്പാ എവിടെയൊ അവിടെമാത്രമെ സഭയുള്ളു" എന്നു വിശുദ്ധ ഇഗ്നാത്യോസ തന്റെ ലേഖനങ്ങളിൽ എഴുതിയിരിക്കുന്നതുപോലെ എപ്പിസ്കോപ്പാ സ്ഥാനത്തിന്റെ ആവശ്യകത രക്ഷയ്ക്കു ഒഴിച്ചുകൂടാത്ത ആവശ്യങ്ങളിൽ ഒന്നായിട്ടാണ എല്ലാവരും ഗണിച്ചുവരുന്നതു. സാധുവായ എപ്പിസ്കോപ്പസാ ഇല്ലാത്ത സംഘങ്ങളും ഈ തത്വം നിഷേധിക്കാതെ തങ്ങളുടെ സ്ഥാനം സാധുവാക്കാൻ ശ്രമിക്കുന്നതെയുള്ളു. അതിനാൽ എല്ലാ പ്രകാരേണയും സഭയുടെ നിലനില്പിനും വിശ്വാസികളുടെ രക്ഷയ്ക്കും ഒഴിച്ചുകൂടാത്തതായി ഐകകണ്ഠ്യേന സമ്മതിയ്ക്കപ്പെട്ടിരിക്കുന്ന ആചാൎയ്യസ്ഥാനത്തിന്റെ സാധുത്വം സുറിയാനിസഭയിൽനിന്നു വേർപിരിഞ്ഞുനില്ക്കുന്ന നവീകരണസംഘത്തിൽ നിലനില്ക്കുന്നുണ്ടൊ എന്നു ആലോചിച്ചു നോക്കേണ്ടതു യുക്തമാകുന്നു.

നവീകരണ മെത്രാന്മാരെയും കശീശന്മാരെയും കേവലം വേഷധാരികളായിട്ടു മാത്രമാണ സുറിയാനിസഭ വിചാരിച്ചുവരുന്നതു. അവരിൽനിന്നു മനസ്സുതിരിഞ്ഞു വരുന്നവരെ പട്ടംകൊടുത്തല്ലാതെ ഇവിടെസ്വീകരിക്കയും പതിവില്ല. പ്രെസ്ബിറെററിയൻ കൂട്ടത്തിൽനിന്നു മനസ്സുതിരിഞ്ഞു ചെല്ലുന്ന പട്ടക്കാരെ പട്ടം കൊടുക്കാതെ പട്ടക്കാരായി അംഗ്ലിയാ സഭ സ്വീകരിക്കാറില്ല. അംഗ്ലിയാസഭയിൽ മേല്പട്ടക്കാരും പട്ടക്കാരും ഉണ്ടെങ്കിലും അപ്പൊസ്തോലന്മാരിൽനിന്നു മുറിയാതെ പിന്തുടൎച്ച അവരിൽ ഇല്ലന്നു റോമ്മാ സഭ വിചാരിക്കുന്നതിനാൽ അംഗ്ലിയാ പാദ്രിമാർ റോമ്മാ സഭയിൽ ചേൎന്നാൽ വീണ്ടും പട്ടം കൊടുക്കാതെ റോമ്മാക്കാരും സ്വീകരിക്കാറില്ല. അതിനാൽ നവീകരണസംഘത്തിലെ കൈവെപ്പു അസാധുവായിരുന്നാൽ അവരെ ഒരു സഭയായി വിചാരിക്കാതിരിക്കുന്നതും അവരിൽനിന്നു തിരിഞ്ഞുവരുന്ന പട്ടക്കാൎക്കു ആവൎത്തിച്ചു പട്ടം കൊടുക്കുന്നതും ആക്ഷേപകരമായിരിക്കയില്ല. അതിനാൽ നാം ആലോചിപ്പാനുള്ളതു ഇവൎക്കു സാധുവായ ആചാൎയ്യസ്ഥാനം ഉണ്ടൊ ഇല്ലയൊ എന്നുമാത്രമാകുന്നു. നവീകരണമെത്രാന്മാർ മെത്രാന്മാരൊ വേഷധാരികളൊ എന്നുള്ള ആദ്യത്തെ ചോദ്യത്തിനു സുറിയാനിസഭ പറയുന്ന ഉത്തരം അവർ കേവലം വേഷധാരികൾ മാത്രമാകുന്നു എന്നാണ. എന്നാൽ സുറിയാനിക്കാരെ മൂഢന്മാരായി നവീകരണക്കാർ ഗണിച്ചുവരുന്നതിനാൽ ഇതും അവരുടെ മൂഢതകളിൽ ഒന്നായിട്ടെ ഇവർ വിചാരിക്കത്തൊള്ളു. അതിനാൽ നവീകരണക്കാരുടെ ബന്ധുക്കളും മൂഢന്മാർ അല്ലന്നു അവൎക്കു സമ്മതമുള്ളവരുമായ അംഗ്ലിയാക്കാർ ഈ ചോദ്യത്തിനു എന്തുത്തരം പറയുമെന്നു നമുക്കു ചോദിച്ചുനോക്കാം.

ഏഴുപത്തുവൎഷം മുമ്പു അമ്മെറിക്കായിൽ റെനിവിലാത്തി എന്നാൾക്കു സുറിയാനിസഭയിൽനിന്നു മേല്പട്ടസ്ഥാനം കൊടുത്തിട്ടുള്ള വിവരം വായനക്കാർ അറിഞ്ഞിട്ടുണ്ടല്ലൊ. ഇദ്ദേഹത്തിനു സ്ഥാനം കൊടുത്ത സുറിയാനിസഭയിലെ മേല്പട്ടത്വത്തിന്റെ സാധുത്വം അംഗ്ലിയാസഭ സമ്മതിച്ചുംകൊണ്ടു വേറെ ചില കാരണങ്ങളാൽ മെത്രാൻ വിലാത്തിയുടെ സ്ഥാനം അസാധുവാണന്നു അമ്മെറിക്കായിലെ അംഗ്ലിയാസഭാദ്ധ്യക്ഷന്മാരുടെ പൊതുയോഗം തീരുമാനിച്ചിരിക്കുന്നു. ഇതിനു അവർ പറയുന്ന കാരണങ്ങൾ:—

൧. വിലാത്തി സ്ഥാനം ഏല്ക്കുന്നതിനു മുമ്പു ഒരു അംഗ്ലിയാ ബിഷൊപ്പിന്റെ ആജ്ഞയിൽ നിന്നകൊള്ളാമെന്നു സത്യം ചെയ്തു പട്ടമേല്ക്കയും അങ്ങനെ വളരെനാൾ ആ ബിഷൊപ്പിന്റെ കീഴ ജോലി ചെയ്കയും ചെയ്തിട്ടുള്ള ആൾ ആണ. ആ ബിഷൊപ്പു എന്തൊ കാരണവശാൽ ഈ പദ്രിയെ മുടക്കിനിൎത്തിയിരുന്നു. ആ മുടക്കു

ഊൎജ്ജിതത്തിൽ ഇരിക്കുമ്പോളാണ അദ്ദേഹം ഇവിടെവന്ന മെത്രാൻസ്ഥാനം കൈക്കൊണ്ടതു. ക്രിസ്ത്യാനിസഭയിലെ ഒരു മെത്രാന്റെ മുടക്കിരിക്കുമ്പോൾ വേറൊരു മെത്രാനാൽ കൊടുക്കപ്പെടുന്ന സ്ഥാനം സാധുവായിരിക്കയില്ല.

൨. താൻ ഒരു അംഗ്ലിയാബിഷൊപ്പിന്റെ ആജ്ഞയിൽ ഇരുന്നുകൊള്ളാമെന്ന സത്യം ചെയ്തിട്ടുള്ള ആൾ ആയിരിക്കെ ആവിവരമൊ മുടക്കുള്ളവിവരമൊ ഗ്രഹിപ്പിക്കാതെ ഒന്നിനൊന്നായി ധരിപ്പിച്ചു സ്ഥാനം വാങ്ങിയിരിക്കുന്നതിനാലും ഈ സ്ഥാനം അസാധുവാണ.

മെത്രാൻ വിലാത്തിയുടെ സ്ഥാനം അസാധുവാണന്ന അമ്മെറിക്കയിലെ അംഗ്ലിയാസഭാദ്ധ്യക്ഷന്മാർ തങ്ങളുടെ യോഗത്തിൽ തീരുമാനിച്ചു ഈ രണ്ടുകാരണങ്ങളാൽ ആകുന്ന എന്ന ആ ബിഷൊപ്പന്മാരിൽ ഒരുവൻ ഞങ്ങൾക്കു എഴുതിയയച്ചിട്ടുണ്ടു. ഈ അഭിപ്രായം അംഗ്ലിയാസഭയുടെയും പൊതുസഭയുടെയും ഉപദേശവും വിശ്വാസവുംപ്രകാരം സാധുവായിരിക്കുമൊ എന്നറിവാൻ കല്ക്കത്തായിലെയും മദ്രാസിലെയും തിരുവിതാംകൂർ കൊച്ചിയിലെയും അംഗ്ലിയാബിഷൊപ്പന്മാരൊടു ഞങ്ങൾ എഴുതി ചോദിച്ചതിൽ മേല്പറഞ്ഞ കാരണങ്ങൾ രണ്ടും സ്ഥാനാഭിഷേകത്തെ അസാധുവാക്കുവാൻ മതിയായവയാണന്നും ഈ വിധത്തിൽ സ്ഥാനംപ്രാപിച്ച ഒരാളെ ബിഷൊപ്പായി അംഗ്ലിയാസഭ സ്വീകരിക്കയില്ലന്നും ഈ മൂന്ന ബിഷൊപ്പന്മാരും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടിരിക്കുന്നു.

ഇനി നമുക്കാലൊചിപ്പാനുള്ളതു സ്ഥാനാഭിഷേകത്തെ അസാധുവാക്കുന്നവയായി പറയപ്പെട്ടിരിക്കുന്ന ഈ കാരണങ്ങൾക്കു നവീകരണ മെത്രാന്മാരൊടു വല്ല സംബന്ധവും ഉണ്ടൊ എന്നാകുന്നു. ഇന്നത്തെ നവീകരണ മെത്രാന്മാരുടെ സ്ഥാനം കഴിഞ്ഞുപോയ മത്ത്യൂസ അത്താനാസ്യോസ മെത്രാനിൽനിന്ന ഉത്ഭവിച്ചു എന്നുള്ളതിനു തൎക്കമില്ലല്ലൊ. മത്ത്യൂസ അത്താനാസ്യോസ ഒരു കാറൊയൊ (ശെമ്മാശുസ്ഥാനത്തിന്റെ തുല്യം താണപടി) ആയിരിക്കുമ്പോൾ ചേപ്പാട്ടു മാർ ദീവന്നാസ്യോസ മെത്രാനാൽ മുടക്കപ്പെട്ടിരുന്നു. (മദ്രാസ് ചൎച്ചമിഷ്യനരി റെജിസ്തർ വാല്യം ൪. പു- ൧൧൩ വാല്യം ൩. പുറം ൧൧൦) ഈ മുടക്കു ഊൎജ്ജിതത്തിൽ ഇരിക്കുമ്പോൾ അദ്ദേഹം പഠിക്കാനായി മദ്രാസിലേക്കു മിഷ്യനരിമാരാൽ അയക്കപ്പെട്ടു. സന്മാൎഗ്ഗലംഘനമായ കുററം കണ്ടതിനാൽ പഠിച്ച സ്കൂളിൽ നിന്ന ഇദ്ദേഹം തള്ളപ്പെട്ടു. ൧൮൫൮-ലെ തെക്കെ ഇന്ത്യാമിഷ്യനരി കൊൻഫെറൻസ് ൩൮-ാം പുറത്തു ഹെൻറി ബെക്കർസായ്പിന്റെ പ്രസംഗം വായിക്ക) മദ്രാസിൽനിന്ന അദ്ദേഹം നേരിട്ടു അന്ത്യോക്കിനു പുറപ്പെട്ടു. അപ്പൊൾ വെറും കാറൂയാ മാത്രമായിരുന്നിട്ടും മൂസലിൽ ചെന്നപ്പൊൾ ഒരു കശീശായാണന്ന വ്യാജം പറഞ്ഞുംകൊണ്ടു അവിടെ കുൎബാന ചൊല്ലി. മലയാളത്തെ മെത്രാപ്പൊലീത്താ മരിച്ചുപോയി എന്നും ആ സ്ഥാനത്തെക്കു നിയമിക്കപ്പെടുവാൻ മലങ്കരസഭയാൽ അയക്കപ്പെട്ടു എന്നും വ്യാജമായി അവിടെ ധരിപ്പിച്ചു. (നെസ്തോറിയൻസ ആൻഡെയർറിച്ചവൽസ- വാല്യം ൧. പുറം ൬) ഇങ്ങനെ കളവായി ഒരു എഴുത്തുണ്ടാക്കി പാത്രിയൎക്കീസിനെ തെററി ധരിപ്പിക്കയും പാത്രിയൎക്കീസിനു കീഴ്പ്പെട്ടു നിന്നുകൊള്ളാമെന്ന സത്യം ചെയ്കയും ചെയ്തതനുസരിച്ചു ഇദ്ദേഹത്തിനു സ്ഥാനം ലഭിച്ചു.

വിലാത്തി മെത്രാനെയും മത്ത്യൂസ അത്താനാസ്യോസ മെത്രാനെയും തമ്മിൽ താരതമ്യപ്പെടുത്താം. വിലാത്തി ഒരു അംഗ്ലിയാബിഷൊപ്പിന്റെ കീഴ പട്ടക്കാരനായിരുന്നപ്പൊൾ അദ്ദേഹം ആ ബിഷൊപ്പിനാൽ മുടക്കപ്പെട്ടുപോലും. മത്ത്യൂസശെമ്മാശു തനിക്കു പട്ടംകൊടുത്ത മെത്രാന്റെകീഴ ഇരിക്കുമ്പോൾ ആ മെത്രാനാൽ മുടക്കപ്പെട്ടു. വിലാത്തി തെററായി ധരിപ്പിച്ചു സ്ഥാനം വാങ്ങി എന്ന പറയുന്നു. താൻ ഒരു അംഗ്ലിയാബിഷൊപ്പിന്റെ കീഴിരുന്നവിവരം ഇവിടെ അറിയിച്ചില്ലന്നുള്ളതാണ അദ്ദേഹത്തിന്റെ പേരിൽ ഉള്ള കുററം. മത്ത്യൂസ് ശെമ്മാശു "പട്ടത്തിനു വേലയ്ക്കു അയോഗ്യനെന്ന" സങ്കല്പിച്ചു പാഠശാലയിൽ നിന്ന തള്ളപ്പെടുകയും വെറും കാറൊയാ മാത്രമായിരിക്കുമ്പോൾ കശീശായാണന്നും ഇവിടത്തെ മെത്രാൻ മരിച്ചുപോയതിനാൽ പകരം വാഴിക്കപ്പെടുവാൻ തിരഞ്ഞെടുത്തയക്കപ്പെട്ടു എന്നും വ്യാജമായും തെററായും ധരിപ്പിക്കയും കുൎബാന ചൊല്ലുകയും കള്ള എഴുത്തു ഉണ്ടാക്കി കൊടുക്കയും എന്നുവേണ്ടാ ഊഹിക്കാവുന്ന കൃത്രിമങ്ങൾ ഒക്കയും കഴിച്ചു ചതിയാൽ

സ്ഥാനം സമ്പാദിച്ചു. ഈ കാരണങ്ങൾ മെത്രാൻ വിലാത്തിയുടെ സ്ഥാനാഭിഷേകത്തെ അസാധുവാക്കുവാൻ മതിയായവ എങ്കിൽ മത്യൂസ അത്താനാസ്യോസിന്റെ സ്ഥാനം ശതമടങ്ങു അസാധുവായി തീരുന്നതാണ. അദ്ദേഹം സ്ഥാനരഹിതനാണെന്നു തീൎച്ചപ്പെട്ടാൽ ആദ്ദേഹത്തിൽ നിന്നു സ്ഥാനം പ്രാപിച്ചവരെല്ലാം വേഷധാരികളല്ലാതെ അന്യഥാ വരാൻ തരമില്ല. അതിനാൽ തങ്ങളുടെ സ്നേഹിതന്മാർ എന്നും മൂഢതയില്ലാത്തവരെന്നും വേദജ്ഞാനം ധാരാളമുള്ളവരെന്നും നവീകരണക്കാരാൽ സമ്മതിക്കപ്പെട്ടിരിക്കുന്ന അംഗ്ലിയാ വൈദീകന്മാരുടെ അഭിപ്രായപ്രകാരവും നവീകരണമെത്രാന്മാർ വേഷധാരികൾ മാത്രമാണെന്നു സങ്കല്പിക്കെണ്ടിയിരിക്കുന്നു. വിശുദ്ധ യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനും നമ്മുടെ കൎത്താവിനാൽതന്നെ ശിരസ്സിൽ കൈവെച്ചനുഗ്രഹിക്കപ്പെട്ടവനുമായിരുന്ന മാർ ഇഗ്നാത്യോസ് എഴുതിയിരിക്കുന്നപ്രകാരം "എപ്പിസ്കോപ്പായെ കൂടാതെ സഭയില്ല". നവീകരണക്കാൎക്കു എപ്പിസ്കോപ്പായുമില്ലാ കശീശായും ഇല്ല. വെറും വേഷധാരികൾ മാത്രമെ ഉള്ളു എന്നു സുറിയാനിക്കാർ മാത്രമല്ല, അംഗ്ലിയാവൈദീകന്മാരും സമ്മതിക്കുന്നു. ഈ സ്ഥിതിക്കു നവീകരണസംഘത്തെ ഒരു സഭയായി ഗണിയ്ക്കുവാൻ പാടില്ലന്നു തീൎച്ചയാണ. അവരുടെ കുൎബാനായും മാമോദീസായും മറ്റുള്ള ക്രുദാശകളെല്ലാം അസാധുവും ക്രുദാശകൾക്കു കല്പിച്ചിട്ടുള്ള ഫലം കൊടുക്കാത്ത വെറുംകൎമ്മങ്ങൾമാത്രവും ആകുന്നു.

അതിനാൽ സത്യ കൈവെപ്പും അഭിഷേകവും കൂടാതെ മെത്രാന്റെയും കശീശായുടെയും സ്ഥാനം എടുക്കുന്നവർ അഭിഷേകം കൂടാതെ ആചാൎയ്യസ്ഥാനം പ്രാപിപ്പാൻ ആഗ്രഹിച്ച കോറഹ, ദാത്താൻ മുതൽപേരുടെയും സ്ഥാനം കൂടാതെ ആചാൎയ്യസ്ഥാനത്തിന്റെ ശുശ്രൂഷകൾ നടത്തുന്നവർ അന്യധൂപം കാണിച്ച നാദാൻ ആബിറാം എന്നവരുടെയും സ്ഥാനാഭിഷേകമില്ലാത്തവരൊടു ചേൎന്നിൽക്കുന്നവർ കോറഹ മുതൽപേരെ പിൻതാങ്ങിയ ഇസ്രായെൽജനത്തിന്റെയും അനുഭവം ആലോചിക്കണമെന്നു ഞങ്ങൾ താഴ്മയായി ഗുണദോഷിക്കുന്നു. ശൈശവകാലത്തു പിതാവു മക്കളെ ഉടനുടൻ ശിക്ഷിക്കുന്നതുപോലെ സഭയുടെ സ്ഥാപനകാലത്തു കോറഹ മുതൽപേർ ഉടനടി ശിക്ഷയ്ക്കു പാത്രങ്ങളായിത്തീൎന്നു. എന്നാൽ ഇപ്പൊൾ സഭയ്ക്കു ശൈശവകാലമല്ല. പ്രായപൂൎത്തിയായ മക്കളെ പിതാക്കന്മാർ അപ്പഴപ്പൊൾ ശിക്ഷികാറില്ല. അതുപോലെ ഈ കാലത്തു ഉടനുടൻ ശിക്ഷയില്ലങ്കിലും ശിക്ഷ ഒടുവിൽ അനുഭവിക്കെണ്ടിവരുമെന്നുള്ളതു നിശ്ചയമാകുന്നു. ഇതു നവീകരണക്കാരുടെ പ്രത്യേക പൎയ്യാലോചനയ്ക്കു വിഷയീഭവിയ്ക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

---

## തിരുവനന്തപുരം
## സുറിയൻ വിദ്യാൎത്ഥിസത്രം.

ഈ തിരുവനന്തപുരത്തു ഒരു സുറിയൻ വിദ്യാൎത്ഥിസത്രമുണ്ടാകുന്നതിന്റെ ആവശ്യത്തെക്കുറിച്ചു കഴിഞ്ഞ പ്രജാസഭാ സമ്മേളനാവസരത്തിൽ പ്രസ്താവമുണ്ടായിട്ടുള്ള വിവരം ഇടവക പത്രിക മുഖാന്തിരമായിട്ടും മറ്റും പ്രസിദ്ധമായിട്ടുള്ളതാണല്ലൊ. ഇതിനെ സംബന്ധിച്ചു ബഹുമാനപ്പെട്ട പല അച്ചന്മാരും യോഗ്യന്മാരായ അയ്മേനികളും പ്രോത്സാഹകമായി എഴുതി അയച്ചുകൊണ്ടിരിക്കുന്നതിനാൽ, ഈ പ്രാരംഭം സമുദായ പ്രധാനന്മാൎക്കു ആസ്വാദ്യമായിട്ടുണ്ടെന്നു സ്പഷ്ടമാകുന്നു.

ദിവ്യശ്രീ. കുത്താട്ടുകുളം ചെള്ളേമ്പേൽ യോഹന്നാൻ കത്തനാർ അവൎകൾ "യഥാശക്തി പ്രവൃത്തിക്കുമെന്നു വിശ്വാസമുള്ളവരുടെ പേരുകൾ" അയച്ചുതരുന്നു.

ദിവ്യശ്രീ. പള്ളത്തു കൈതയിൽ ഗീവറുഗീസുകത്തനാർ അവർകൾ "ഏറത്താമസിയാതെതന്നെ ഈ വകയ്ക്കായി ഞാൻ പത്തു രൂപാ മണിയോർഡർ അയച്ചുതരാവുന്നതാണു".

ദിവ്യശ്രീ. കണ്ണങ്കോട്ടു സഖറിയാകത്തനാർ അവർകൾ "നിങ്ങൾ നിശ്ചയിച്ചു ആലോചിച്ചുവരുന്ന കാൎയ്യം ഏററം നല്ലതെന്നു ഇനിക്കും തോന്നുന്നു".

ദിവ്യശ്രീ. പൂവത്തൂർ യാക്കോബുകത്തനാർ അവർകൾ "കെട്ടിടം സംബന്ധിച്ചു മനസ്സു സന്തോഷിക്കുന്നു".

മ. രാ. രാ. പെൻഷ്യൻ ഇഞ്ചിനീയർ കുരുവിള അവർകൾ "സുറിയാനിസമുദായത്തിൻെറ ഏതൽകാലാവസ്ഥയ്ക്കു ഇതു പ്രഥമഗണനീയമായ ഒരു ആവശ്യമാണു.

ദിവ്യശ്രീ. ചക്കരക്കടവു വലിയ പള്ളി വികാരി ഊരാളി കോരുതു കത്തനാർ അവർകൾ "നിങ്ങൾ തുടങ്ങീട്ടുള്ള സംഗതി നമ്മുടെ സുറിയാനി സമുദായം ഒട്ടുക്കും ഒരു പ്രത്യേക കീൎത്തിയെ നിലനിൎത്തുന്നതാകയാലും തിരുവനന്തപുരത്തു പഠിക്കുന്ന കുട്ടികൾക്കു പ്രത്യേകം ആവശ്യമുള്ളതാകയാലും എത്രയും വേഗത്തിൽ നിറവേറേറണ്ടതാണു".

വന്ദ്യദിവ്യശ്രീ. കൊച്ചുപൌലൂസുറമ്പാച്ചൻ അവർകൾ "നിങ്ങളുടെ പ്രാരംഭം നല്ലതുതന്നെ".

ദിവ്യശ്രീ. ചെറിയമഠത്തിൽ യാക്കോബുകത്തനാർ അവർകൾ "ഈ ഏൎപ്പാടു നമ്മുടെ സമുദായോന്നതിക്കു അത്യാവശ്യവും കാരുണ്യപ്രവൃത്തിയും ആകുന്നു എന്നുള്ളതിലേക്കു സംശയമില്ല. അവിടെ പരിശ്രമിപ്പാൻ അനുവാദം സിദ്ധിച്ചിരിക്കുന്ന നിങ്ങൾ അക്ഷീണന്മാരായി പരിശ്രമിച്ചു നിവൃത്തി കാണ്മാൻ വാഞ്ഛിക്കുന്നു".

ദിവ്യശ്രീ. പനയ്ക്കൽ യാക്കോബുകത്തനാർ അവർകൾ "പൊതുഗുണകാൎയ്യങ്ങളിൽ ഉള്ള നിങ്ങളുടെ പരിശ്രമത്തെ അത്യന്തം അഭിനന്ദിക്കുന്നു".

ദിവ്യശ്രീ. കൊച്ചുപറമ്പിൽ യോഹന്നാൻകത്തനാർ അവർകൾ "എന്നാൽ കഴിയുന്ന സഹായം ചെയ്തുതരുവാൻ തയ്യാറാണു. അതു എപ്പോൾ വേണമെന്നു അറിയിച്ചാൽ അപ്പോൾ അയച്ചുതരികയും ചെയ്യാം".

ദിവ്യശ്രീ മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാർ അവർകൾ "നമ്മുടെ സമുദായത്തിൻെറ ഗുണത്തിനുവേണ്ടി എൻെറ സ്വന്ത ചിലവിന്മേൽ സുറിയാനി അച്ചടിക്കുക, വേദപുസ്തകം തൎജ്ജമ ചെയ്ക, അതു അച്ചടിക്കുക മുതലായി പല പ്രവൃത്തികൾ ഞാൻ ചെയ്തുവരുന്നതുകൊണ്ടു പലരിൽനിന്നു ധനസഹായം അപേക്ഷിക്കേണ്ട ആവശ്യം ഇനിക്കുണ്ടെങ്കിലും, എൻെറ ശക്തി അനുസരിച്ചു ഒരു സംഖ്യ വിദ്യാൎത്ഥി സത്രം വകയ്ക്കു ഞാനും അയച്ചുതരാം. നിങ്ങളുടെ ശ്രമം സഫലമായി വരട്ടെ".

വന്ദ്യദിവ്യശ്രീ. വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാച്ചൻ അവർകൾ "കൎത്താവു നിങ്ങളുടെ ശ്രമത്തെ സഫലീകരിക്കുമാറാകട്ടെ".

ദിവ്യശ്രീ പച്ചുമ്പള്ളിൽ ദാവീദുകത്തനാർ അവർകൾ "സംഗതി ശുഭമായി പരിണമിക്കുന്നതിനു ദൈവത്തോടു പ്രാൎത്ഥിക്കുന്നു".

ദിവ്യശ്രീ. കോടിയാട്ടു യാക്കോബുകത്തനാർ അവർകൾ "എഴുത്തിൻപ്രകാരം ഇരുപതു രൂപായിൽ കുറയാത്ത ഒരു സംഖ്യ ഞാൻ തരുന്നതിനു തയ്യാറാണു. ഈ കാൎയ്യത്തിൽ എനിക്കു വളരെ സന്തോഷമാണു".

ദിവ്യശ്രീ. തുമ്പമൺ താനുവേലിൽ യോശുവാകത്തനാർ അവർകൾ "ഉദ്ദിഷ്ടകാൎയ്യം ഏററവും പ്രശംസനീയവും സമുദായാഭിമാനികളായ ഏവരും യഥാശക്തി സഹായിക്കേണ്ടതും ആണു".

വേറെ പല എഴുത്തുകളും ഇങ്ങനെ പ്രോത്സാഹകമായ രീതിയിൽ ഓരോ യോഗ്യന്മാർ അയച്ചുതന്നിട്ടുണ്ടു. സുറിയാനിസമുദായം പടന്നു കിടക്കുന്ന രാജ്യത്തിന്റെ നാനാംശങ്ങളിലും ഈ വിദ്യാർത്ഥി സത്രക്കാൎയ്യം സമ്മതമായിട്ടുണ്ടെന്നുള്ളതിലേക്കു, ഇതിലധികമായ ഒരു ലക്ഷ്യം ആവശ്യമാണെന്നു തോന്നുന്നില്ല.

കെട്ടിടത്തിന്റെ പണിവകക്കു പണം പിരിക്കുന്ന രീതിയെക്കുറിച്ചു പല അഭിപ്രായങ്ങളും പ്രസ്താപിക്കപ്പെട്ടിട്ടുണ്ടു. സമ്മതന്മാരായ ഒന്നുരണ്ടു പേരെ ഇടവകകൾ തോറും നടന്നു കിട്ടുന്ന ഏതു സംഖ്യയും — എത്ര ചുരുങ്ങിയതായിരുന്നാലും — വാങ്ങിക്കുകയാണു ഉത്തമമാൎഗ്ഗം എന്നു പലൎക്കും ഇവിടെയും തോന്നിയിട്ടുള്ളതാണു. എന്നാൽ അതിലേക്കു തൽകാലം ആൾ ഉണ്ടാകാൻ പ്രയാസം കാണുന്നതിനാൽ, ആ സമ്പ്രദായം തൽകാലം പരീക്ഷിപ്പാൻ മാൎഗ്ഗമില്ലാതെ വന്നിരിക്കുന്നു. ആയതിനാൽ ഓരോ പള്ളി ഇടവകയിലും ഉൾപ്പെടുന്ന യോഗ്യന്മാരുടെ പേരുകൾ വികാരിമാർ മുഖാന്തിരമൊ മറെറാ ഇവിടെ വരുത്തുകയും, അവരുടെ പേൎക്കു പ്രത്യേകം പ്രത്യേകം എഴുതുകയും ചെയ്യണമെന്നാണു വിചാരിക്കുന്നതു. ദാനസംഖ്യ ഓരോരുത്തന്റെയും മനസ്സുപോലെ എന്നല്ലാതെ ഇത്രയെന്നു ക്ലിപ്തപ്പെടുത്തുന്നതു അയുക്തമായിട്ടുള്ളതുതന്നെ. എങ്കിലും ഓരോ ഇടവകയിൽപ്പെട്ടവരുടെ പേരുകൾ ഇവിടെനിന്നു ആവശ്യപ്പെട്ടപ്പോൾ, ആരുടെയെല്ലാം പേരാണു എഴുതി അയക്കേണ്ടതെന്നു വികാരിമാൎക്കുണ്ടാകുന്ന പ്രയാസത്തെ ഇല്ലായ്മ ചെയ്യുന്നതിനായി, പത്തു രൂപായിൽ കുറയാത്ത ഒരു സംഖ്യ അയച്ചുതരാൻ ശക്തിയുള്ളവരുടെ പേരുകൾ അയച്ചുതരണമെന്നാണു ഓരോ വികാരിമാരുടെ പേൎക്കും എഴുതി അയച്ചിരിക്കുന്നതു. ഇപ്രകാരം കിട്ടിയ എഴുത്തുകൾക്കു പല അച്ചന്മാരും മറുപടി അയച്ചുതന്നു കഴിഞ്ഞിരിക്കുന്നു, പലരും അയച്ചുകൊണ്ടിരിക്കുന്നു, ശേഷിച്ച പലരും താമസിയാതെ അയക്കുമെന്നു വിശ്വസിക്കുന്നു. ഏകദേശം നാനൂറു പേരുകളോളം ഇപ്പോൾ ഇവിടെ വന്നു ചേൎന്നിട്ടുണ്ടു.

പേരുകൾ അയച്ചുതരാനായി അച്ചന്മാരെ നിബ്ബന്ധിച്ചുകൊണ്ടിരിക്കയാകുന്നു, ഇപ്പോൾ ഇതു സംബന്ധമായി പ്രധാനമായി നടക്കുന്ന ജോലി. പേരുകാരിൽ ഓരോരുത്തരോടും, ഏതാനും ചില ഇടവകകളിൽ ഒഴിച്ചു, ധനസഹായത്തിനായി ഇതുവരെ ആവശ്യപ്പെടാൻ തുടങ്ങിയില്ല. ഇനി താമസിക്കാതെ അതിലേക്കു ആരംഭിക്കുന്നതാണു. ഓരോരുത്തരും ദാനമായി തരണമെന്നു ആലോചിക്കുന്ന സംഖ്യ പത്തു രൂപായായാലും ഒരു ചക്രമായാലും വേഗത്തിൽ ഇവിടെ അയച്ചുതരുന്നതാണു ഒരു വലിയ സഹായമെന്നു ഇവിടെ പ്രത്യേകം ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു. പണപ്പിരി

വിന്നായി ആളുകൾ ഇറങ്ങി അധികം പിരിച്ചു യാത്രച്ചിലവായി കണക്കെഴുതുന്നതായാൽ, കൊടുക്കുന്നവക്കും വാങ്ങുന്നവക്കും ഒരു പോലെ കഷ്ടപ്പാടെന്നല്ലാതെ വിശേഷമൊന്നുമില്ലാത്തതാണല്ലൊ. ആയതിനാൽ എഴുത്തു കിട്ടുന്നമാന്യന്മാർ ഇഷ്ടാനുസരണം ഒരു സംഖ്യ കാലതാമസം കൂടാതെ അയച്ചുതരണമെന്ന അപേക്ഷിക്കുന്നു.

ഒ. എം. ചെറിയാൻ.
ഇ. ജെ. ജാൺ.

## ഗ്ലാഡ്സ്റ്റൻ.

അനേക കാലത്തോളം ഇംഗ്ലാണ്ടിൽ പ്രധാനമന്ത്രിയും പാർലിയാമെണ്ടിൽ നായകനുമായിരുന്ന വിശ്വവിശ്രുതനായ ഡബ്ള്യു. ഇ. ഗ്ലാഡ്സ്റ്റനെക്കുറിച്ചു കേട്ടിട്ടില്ലാത്തവർ ആരും ഉണ്ടായിരിക്കാൻ ഇടയില്ല. രാജ്യഭരണ തന്ത്രത്തിലുള്ള നിപുണതയും, പ്രസംഗചാതുര്യവും, ഈശ്വരഭക്തിയും, എന്നുവേണ്ടാ ഒരു മനുഷ്യനുവേണ്ട സൽഗുണങ്ങളും ഒന്നുപോലെ വിളങ്ങിയിരുന്ന വേറെ ഒരാൾ ഉണ്ടായിട്ടുണ്ടൊ എന്ന സംശയമാണു. ഒരു പാർലിയാമെണ്ടു സാമാജികനായും സർക്കാർ ഉദ്യോഗത്തിലും തന്റെ ജീവിതം കഴിച്ചുകൂട്ടി എങ്കിലും മതസംബന്ധമായ ജ്ഞാനത്തിൽ ഇദ്ദേഹം അദ്വിതീയനായിരുന്നു എന്ന സർവരാലും സമ്മതിയ്ക്കപ്പെട്ടിരിക്കുന്നു. കേവലം ലൌകികങ്ങളായ വിഷയങ്ങളെക്കാൾ അധികം വൈദികവിഷയങ്ങളിൽ അദ്ദേഹം പുസ്തകങ്ങളെ രചിച്ചിട്ടുണ്ടു. ദൈവികകാര്യങ്ങളിൽ അദ്ദേഹത്തിനുണ്ടായിരുന്ന തീക്ഷ്ണതയും ഈശ്വരഭക്തിയും ഭക്തന്മാരെന്ന വിചാരിക്കപ്പെടുന്ന ബിഷോപ്പന്മാരുടെതിനെക്കാൾ ഒട്ടും താണ തരത്തിൽ അല്ലായിരുന്നു. ഇദ്ദേഹം ചെറുപ്പത്തിലെ പാർലിയാമെണ്ടിൽ പ്രവേശിക്കാതെ വൈദികജോലിയിൽ പ്രവേശിച്ചിരുന്നെങ്കിൽ കാന്റർബ്ബരി ആർച്ചുബിഷോപ്പായിട്ടൊ റോമ്മാപാപ്പായായിട്ടൊ തീരുന്നേനെ എന്ന ഒരു മഹാൻ ഇദ്ദേഹത്തെക്കുറിച്ചു പറഞ്ഞിട്ടുണ്ടു. പ്രധാനമന്ത്രി എന്ന നിലയിൽ ഇംഗ്ലീഷുസഭയിൽ അനേകം ആർച്ചുബിഷോപ്പന്മാരെയും ബിഷോപ്പന്മാരെയും തിരഞ്ഞെടുത്തതു ഇദ്ദേഹമായിരുന്നു. ഈ കാലത്തു തക്കമുള്ള മതസംബന്ധങ്ങളായ ഉപദേശാചാരങ്ങളിൽ ഇദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ ഞങ്ങളുടെ വായനക്കാർക്കു സന്തോഷപ്രദങ്ങളും പ്രയോജനകരങ്ങളുമായിരിക്കുമെന്നു വിശ്വസിച്ചു ഏതാനും താഴെ ചേർക്കുന്നു.

### കിഴക്കൻ സഭകളെക്കുറിച്ചു.

“പാശ്ചാത്യസഭയുടെ ചുവരിൽകൂടി കിഴക്കൻസഭാവയലിലേക്കു നോക്കുമ്പോൾ പാപ്പായുടെ മേലദ്ധ്യക്ഷതയെ എല്ലാ കാലത്തും നിഷേധിച്ചുകൊണ്ടു നില്ക്കുന്ന ഒരു ജീവനുള്ള സംഘത്തെ നാം കാണുന്നു. ഉദ്ദേശം ക്രിസ്ത്യാനിസഭയുടെ നാലിലൊരു ഭാഗം ഉൾപ്പെട്ട ഇവർ ഈ മേലദ്ധ്യക്ഷതയെ സമ്മതിക്കാതെ, എന്നു മാത്രമല്ല, അതിനെ ആക്ഷേപിച്ചുംകൊണ്ടു പെന്തിക്കൊസ്തുനാൾമുതൽ ഇന്നെവരെ നിലനില്ക്കുന്നു. പ്രാചീന പാത്രിയക്കാഭരണസമ്പ്രദായത്തിൽ ക്രിസ്ത്യാനിവിശ്വാസത്തെ അവർ പൂർണ്ണമായി പാലിച്ചിരിക്കുന്നു. കീഴ്പെടാതെ നില്ക്കുന്ന കിഴക്കെ പാത്രിയർക്കീസന്മാരെ റോമ്മാസഭ തങ്ങളുടെ സൂനഹദോസിലേക്കു നിഷ്ഫലമായിട്ടെങ്കിലും ക്ഷണിച്ചുവരുന്നതിനാൽ ഇവരെ ആ സഭപോലും സമ്മതിക്കുന്നു.

“തുർക്കിരാജ്യത്തു വസിക്കുന്നവരായ കോടാകോടി ക്രിസ്ത്യാനികൾ വിശ്വാസത്തിനുവേണ്ടി ഞെരുക്കം സഹിച്ചുകൊണ്ടും, അതിനായി രക്തസാക്ഷികളായി തീൎന്നുകൊണ്ടും, ക്രിസ്ത്യാനികൾക്കുണ്ടാകുന്ന ബഹുമാനങ്ങളുടെ പരമകാഷ്ഠയെ ഈ ദീൎഘകാലമെല്ലാം അനുഭവിച്ചിരിക്കുന്നു. ഠരം മഹതപങ്ങളെ അവർ മാത്രം തുടൎച്ചയായി നിലനിൎത്തിയിരിക്കുന്നു. തുൎക്കികൾ ലെവാന്റെ കടൽത്തീരത്തെ ക്ഷയിപ്പിക്കു

വാൻ തുടങ്ങിയതുമുതൽ ൭൦൦ ലക്ഷോപലക്ഷം ക്രിസ്ത്യാനികളുടെ മുമ്പാകെ ഒരു ഭാഗത്തു കഷ്ടതകളോടുകൂടിയ സുവിശേഷവും മറുഭാഗത്തു വിശ്വാസത്യാഗത്തോടുകൂടിയ സമാധാനവും സ്വാതന്ത്ര്യവും കാണിച്ചുകൊണ്ടിരിക്കുന്നു. നഷ്ടം ചെയ്തിട്ടും ഇവർ സുവിശേഷത്തെ തിരഞ്ഞെടുത്തിരിക്കുന്നു. ഇവരിൽ വല്ല വീഴ്ചകളൊ തെറ്റുകളൊ ഉണ്ടായിരുന്നാൽ തന്നെയും, അത്യന്ത സുഖത്തിലും അഭിവൃദ്ധിയിലും പാപങ്ങളുടെയും ദുഷ്കീർത്തികളുടെയും ആധിക്യത്തിലും ഇരിക്കുന്ന പാശ്ചാത്യരായ നാം അവരെക്കുറിച്ചു ചത്ത ക്രിസ്ത്യാനികളെന്നു പറഞ്ഞു ആക്ഷേപിക്കയും, ക്രിസ്തുസഭയ്ക്കു മനുഷ്യനാൽകൊടുക്കപ്പെടാവുന്ന മഹത്വമേറിയ അവരുടെ സാക്ഷിയെ നിസ്സാരമാക്കുകയും ചെയ്യാവുന്നതല്ല" (ഗ്ലഡ്സ്റ്റന്റെ ഗ്ലീനിങ്ങ്സ്. വാല്യം ൩. പു. ൨൭൭).

അംഗ്ലിയാ മതസ്ഥൻ എന്നുമാത്രമല്ലാ, ആ സഭയിൽ അനേകം ആർച്ച്ബിഷോപ്പന്മാരെയും ബിഷോപ്പന്മാരെയും നിയമിക്കയും മഹായോഗ്യന്മാരാൽ സർവ്വത്ര ആദരിക്കപ്പെടുകയും ചെയ്തിരുന്ന ഒരാളാണു കിഴക്കെ സഭയെക്കുറിച്ചു ഇപ്രകാരം പറയുന്നതു. സുറിയാനിസഭയിൽ ജനിച്ചു വളൎന്നശേഷം അന്യസഭയിൽ ചേൎന്ന അതിലെ ചോറിന്റെ കൊഴുപ്പുകൊണ്ടു തടിയ്ക്കുന്ന ചിലർ തങ്ങളുടെ മാതാവിന്റെ വയററത്തു ചവിട്ടുന്നതിനു സന്നദ്ധരായിരിക്കുന്നതു കാണുമ്പോൾ അവരുടെ കൃതഘ്നതയെയും അറിവില്ലായ്മയേയുംപററി അധികം പരിതപിക്കേണ്ടിയിരിക്കുന്നു.

കുൎബ്ബാനയെക്കുറിച്ചു.

മിസ്റ്റർ ഗ്ലാഡ്സ്റ്റന്റെ പിതാവിനാൽ ലിവർപ്പൂളിൽ പണിയിക്കപ്പെട്ട പള്ളിയിലേക്കു ആദ്യമയച്ച പട്ടക്കാരനു മിസ്റ്റർ ഗ്ലാഡ്സ്റ്റൻ അയച്ച എഴുത്തിന്റെ ഒരു ഭാഗം താഴെ ചേൎക്കുന്നു.

"ആഴ്ചതോറും മാത്രമല്ല, പ്രധാന പെരുനാളുകളിലും വിശുദ്ധ കുൎബ്ബാന ഉണ്ടായിരിക്കേണ്ടതു നമ്മുടെ പ്രധാന ഉദ്ദേശമാകുന്നു. ചുരുങ്ങിയപക്ഷം ആഴ്ചതോറുമുള്ള നമ്മുടെ ആരാധനയിലെ പ്രധാന പ്രവൃത്തിയായി വിശുദ്ധ കുൎബ്ബാനയെ ശരിയായും വേദാനുരൂപമായുമുള്ള പൂൎവ്വസ്ഥിതിയിലേക്കു കൊണ്ടുവരണമെന്നുള്ളതു സൎവ്വപ്രധാനമായ ഉദ്ദേശമായിരിക്കണമെന്നു ഞാൻ വിചാരിക്കുന്നു".

കുൎബ്ബാനയെക്കുറിച്ചുതന്നെ വേറൊരു സ്ഥലത്തു ഇദ്ദേഹം പറയുന്നതു:—"വിശുദ്ധ കുൎബ്ബാനയെക്കുറിച്ചു നമ്മുടെ സഭ ഒരു തുല്യ ഉപദേശം പഠിപ്പിക്കുന്നു. കുൎബ്ബാനയുടെ സ്ഥാപനസമയത്തു കൎത്താവു കല്പിച്ച വിശുദ്ധ വചനങ്ങൾക്കു, വെറും സാദൃശ്യമാക്കുന്ന വിധത്തിലുള്ള ഒരു വ്യാഖ്യാനംമൂലം സുവിശേഷാനുരൂപമായ അൎത്ഥം വരുത്താമെന്നു സഭ വിചാരിക്കുന്നില്ല. 'ഇതു എന്റെ ശരീരമാകുന്നു' 'ഇതു എന്റെ രക്തമാകുന്നു' എന്നുള്ള ഭക്തിയേറിയ വാക്കുകളിൽ കൎത്താവിന്റെ ശരീരരക്തങ്ങളെ സാധാരണ വസ്തുക്കളിൽനിന്നു തിരിച്ചറിയണമെന്നു വിശുദ്ധ പൌലൂസു തന്നിട്ടുള്ള കല്പനയ്ക്കു അനുരൂപമായി സാക്ഷാൽ സ്ഥിതി ഉള്ള ഒരു സത്യം ഉണ്ടെന്നു സഭ വിശ്വസിക്കുന്നു". (ചൎച്ച്പ്രിൻസിപ്പ്ൾസ ൧൩൧-൧൭൧.) അടയാളത്തെ കാൎയ്യമാക്കാതെ ആ അടയാളം എന്തിനെ ലക്ഷ്യപ്പെടുത്തുന്നുവൊ ആ കാൎയ്യത്തിനെയാണു കാൎയ്യമാക്കേണ്ടതെന്നു നിസ്സാരന്മാരല്ലാത്ത ചിലർപോലും നിൎഭാഗ്യവശാൽ പറയാറുണ്ടു. നമ്മുടെ കൎത്താവും രക്ഷകനുമായവന്റെ സാക്ഷാൽ സാന്നിദ്ധ്യത്തെയും വിശുദ്ധ കുൎബ്ബാനയിലെ ബലിയേയും അധികാരത്താൽ നിഷേധിക്കണമെന്നാണു ഇവർ ആവശ്യപ്പെടുന്നതു. ഈ നിഷേധം ഇംഗ്ലീഷുസഭയെ ഛിന്നാഭിന്നമാക്കുന്നതാണു". (ഗ്ലീനിങ്ങ്സ വാല്യം ൩. പു. ൧൭൨).

കുൎബ്ബാന കൈക്കൊള്ളുന്നതിനെ സംബന്ധിച്ചു തന്റെ സ്വന്ത ഉപയോഗത്തിലേക്കായി ഗ്ലാഡ്സ്റ്റൻ ഒരു ചെറിയ പുസ്തകം എഴുതിയുണ്ടാക്കി സൂക്ഷിച്ചിരുന്നു, അതു മിസ്റ്റർ റസ്സലിനെ കാണിക്കയുണ്ടായി. അതിൽനിന്നു ഏതാനും ഭാഗം മിസ്റ്റർ റസ്സൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിൽ കാണുന്ന ഗ്ലാഡ്സ്റ്റന്റെ ചില പ്രാൎത്ഥനകൾ താഴെ ചേൎക്കുന്നു.

കുൎബ്ബാനയുടെ ശുദ്ധീകരണത്തിനുമുമ്പു.

"ദൈവമായ കൎത്താവെ നിന്റെ സൃഷ്ടികളായ അപ്പത്തേയും വീഞ്ഞിനെയും നിനക്കു ഞങ്ങൾ സമൎപ്പിക്കുന്നു. നിന്റെ വാത്സല്യപുത്രന്റെ ശരീരവും രക്ത

വുമായി ഇവയെ നീ ആശീർവ്വദിക്കണമെ. ഞങ്ങളുടെ ശരീരങ്ങളെയും ആത്മാക്കളെയും നിനക്കർപ്പിക്കുന്നു. നിന്റെ പ്രിയപുത്രന്റെ ശരീരത്തിൽനിന്നുള്ള ശരീരവും രക്തത്തിൽനിന്നുള്ള രക്തവും ആത്മാവിൽനിന്നുള്ള ആത്മാവുമായി ഇവയെ നീ ആശീർവ്വദിക്കണമെ".

കുർബ്ബാന കൈക്കൊള്ളുന്നതിനുമുമ്പു.

"എന്റെ ദൈവമെ! കർത്താവിന്റെ ശരീരത്തെ കൈക്കൊൾവാൻ എന്നെ പ്രാപ്തനാക്കണമെ.

കർത്താവിന്റെ ശരീരമാകുന്ന ഭയങ്കര ക്രൂദാശയായുള്ളോവെ! സകലത്തിനുംമുമ്പും സകലത്തെക്കാൾമേലും എന്റെ സന്തോഷമായിരിക്കുന്ന ദൈവകുഞ്ഞാടെ! ഞാൻ നിനക്കർപ്പിക്കുന്ന എന്റെ ശരീരവും ആത്മാവുമാകുന്ന ഈ ബലിയെ നിന്റെ കരുണനിമിത്തം നീ കൈക്കൊള്ളണമെ".

അബെർഡിൻ പ്രഭുവിനു ഗ്ലാഡ്സ്റ്റൻ അയച്ച ഒരെഴുത്തിൽ കുർബ്ബാനയെക്കുറിച്ചു ഇപ്രകാരം പറയുന്നു.

"കുറുബാന ഒരു സാദൃശ്യമെന്നു വിചാരിക്കുന്നപക്ഷം അതിൽ വിശ്വാസം ഉണ്ടാകുവാൻ ആവശ്യമില്ല, വിശ്വാസത്തിനു അർഹതയുമില്ല. എന്നാൽ കുറുബാന സാദൃശ്യമല്ലാ സാക്ഷാലുള്ളതാണെന്നുള്ള വിശ്വാസത്തെ ആംഗ്ലിയാസഭ ഒരു ശട്ടംകെട്ടുകൊണ്ടു നിസ്സാരമാക്കുന്നപക്ഷം എന്തു വന്നാലും വേണ്ടതില്ലാ ആ ശട്ടത്തെ കഷണങ്ങളായി കീറിക്കളവാൻ എല്ലാവരും ശ്രമിക്കേണ്ടതാണെന്നുള്ളടത്തോളം എന്റെ മനസ്സിൽ ഉറപ്പായ ബോദ്ധ്യം ഉണ്ടായിരിക്കുന്നു".

സഭയെക്കുറിച്ചു

"ഞാൻ വിശ്വസിക്കുന്നതു: സഭ പട്ടക്കാരോടുകൂടിയും പട്ടക്കാരിലും ആരംഭിച്ചു. അതിന്റെ ജീവന്റെയും പ്രചാരശക്തിയുടെയും മദ്ധ്യസ്ഥാനം അപ്പോസ്തോലസംഘത്തിൽ ആയിരുന്നു. ക്രിസ്തീയ ആചാര്യത്വത്തിന്റെ പൂർണ്ണതയാകുന്ന സ്ഥാനങ്ങൾ ഇവരിൽനിന്നു മുളച്ചു" (ഗ്ലീനിങ്ങ്സ്. വാല്യം ൧. പു. ൧൭൨).

അപ്പോസ്തോല പിന്തുടൎച്ച.

"സഭയെ തന്റെ മക്കളുടെ വർദ്ധനവിനാൽ ഐശ്വര്യമാക്കുന്ന ക്രൂദാശകളെ കഴിക്കാനും, ക്രൂദാശകളെ കഴിക്കുന്ന പട്ടക്കാരെ പട്ടം കെട്ടാനും, ഈ അധികാരങ്ങളെ പുതുക്കുകയും തുടൎച്ചയായി നിലനിൎത്തുകയും ചെയ്യുന്ന മെത്രാന്മാരെ പ്രതിഷ്ഠിക്കുവാനും ഉള്ള അധികാരം എപ്പിസ്കോപ്പായിൽനിന്നു പുറപ്പെടുന്നു. ക്രിസ്തുവിന്റെ അപ്പോസ്തോലന്മാരിൽനിന്നു ഈ കാലംവരെ ൨൦൦ നൽവരത്തെ വാസ്തവമായി പ്രചരിപ്പിക്കുന്നതു ഈ വിധത്തിൽ മാത്രമാകുന്നു. (ചർച്ച്പ്രിൻസിപ്പിൾസം ൨൭൨).

കുമ്പസാരത്തെക്കുറിച്ചു.

"ഒരു ചെറിയ സംഘവും കൈക്കാരന്മാരും സ്വാധീന ശക്തിയുള്ള ആളുകളും ഉൾപ്പെട്ട ഒരു ഇടവകയിൽ ബിഷോപ്പിന്റെ അനുവാദത്തോടുകൂടി ലഘുവായ നിയമങ്ങൾ ഉണ്ടാക്കി ക്രമേണ അവയെ നടപ്പിൽ വരുത്താൻ പാടില്ലയൊ? രഹസ്യ കുമ്പസാരവും അനുതാപവും നടത്താൻ പാടില്ലയൊ? ന്യായം പറഞ്ഞു ബോധപ്പെടുത്തിയും സ്വാധീനശക്തിയുംകൊണ്ടും ഉൾനാടുകളിലെ ചെറിയ ഇടവകകളിൽ ഇതു നടപ്പാക്കുവാൻ കഴിയാത്തതാണൊ? വിവാഹം കഴിഞ്ഞാൽ കുറുബാന കൈക്കൊള്ളണമെന്നു കക്ഷികളോടു ആജ്ഞാപിക്കയൊ ഗുണദോഷിക്കയൊ ചെയ്യണമെന്നുള്ള ശട്ടത്തെ ഉപയോഗപ്പെടുത്തികൊണ്ടു കുമ്പസാരിച്ചു കുറുബാന കൈക്കൊള്ളണമെന്നു ഗുണദോഷിക്കാമല്ലൊ". (മാനിങ്ങിന്റെ ജീവചരിത്രത്തിൽ ഉള്ള ഗ്ലാഡ്സ്റ്റന്റെ എഴുത്തു. വാല്യം ൨. പു. ൨൬൨).

മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥനയെക്കുറിച്ചു.

"വിശ്വാസികളായ മരിച്ചവൎക്കു ആശ്വാസവും സമാധാനവും വൎദ്ധിച്ചിരിക്കണമെ എന്നു ദൈവത്തോടു പ്രാൎത്ഥിച്ചുവന്നതായി പ്രാചീന കുറുബാനതക്സാകൾ ലക്ഷ്യപ്പെടുത്തുന്നതും ആദ്യസഭ ഐകകണ്ഠ്യേന നടത്തിവന്നതുമായ ആചാരത്തെ

നിത്തൽ ചെല്ലാൻതക്കവണ്ണം മരണാനന്തരാവസ്ഥയെക്കുറിച്ചു പിശകായ അഭിപ്രായം ജനിക്കുന്നതിനുള്ള കാരണം നവീകരണകാലത്തു ബെസ്സുക്കാനായെക്കുറിച്ചു ലത്തീൻ സഭയിൽ ഉണ്ടായിരുന്ന ഉപദേശത്തോടു ബലമായുണ്ടായ വിരോധംമാത്രമായിരുന്നു. പ്രകൃതത്തോടും മതത്തോടും ഈ വിധത്തിൽ പ്രവൃത്തിച്ച അതിക്രമംമൂലം ക്രിസ്തീയ സഹതാപത്തിന്റെ വിസ്തീർണ്ണതയെ ലംഘപ്പെടുത്തുകയും പ്രാർത്ഥനയെക്കുറിച്ചു പൊതുവിലുള്ള ഉപദേശത്തിൽ ഒരു പുതുമയെ ഉണ്ടാക്കുകയും ചെയ്തതിൽവെച്ചുണ്ടായ ദോഷഫലത്തെ തടുക്കാൻ കഴിഞ്ഞില്ല. സർവ്വസാധാരണയായിരുന്ന പാരമ്പര്യത്തെ മായിച്ചതിനോടുകൂടി ഉപദേശസംബന്ധമായ അനേകം കുഴപ്പങ്ങൾ മുളച്ചുണ്ടായി. മരണാനന്തരാവസ്ഥ പൂജ്യമാക്കിയപ്പോൾ അവസാനന്യായവിധിയുടെ ഗൌരവത്തിനു ശക്തിയില്ലാതാകയും മനുഷ്യന്റെ രക്ഷയ്ക്കുള്ള വേലകളെല്ലാം ശവക്കുഴിയ്ക്കു ഇപ്പുറത്തുവച്ചു പൂർത്തിയായി എന്നും, എല്ലാ ആത്മാവും അന്ത്യഭാഗ്യമൊ കഷ്ടതയൊ പ്രാപിയ്ക്കുവാൻ തക്കവണ്ണം ഇവിടെ വച്ചുതന്നെ നല്ലപോലെ മൂത്തു പഴുത്തിട്ടാണു കാണപ്പെടാൻ പാടില്ലാത്ത ലോകത്തിലേക്കു പുറപ്പെടുന്നതെന്നും വരുത്തിക്കൂട്ടുകയും ചെയ്തു. (ഗ്ലീനിങ്ങ്സ് വാല്യം ൩. പു. ൨൩൮).

കുർബാനയെക്കുറിച്ചും, സഭയെക്കുറിച്ചും, ആചാര്യസ്ഥാനത്തെക്കുറിച്ചും, കുമ്പസാരത്തെക്കുറിച്ചും, മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയെക്കുറിച്ചുംമറ്റും മിസ്റ്റർ ഗ്ലാഡ്സ്റ്റന്റെ അഭിപ്രായം സുറിയാനി സഭയുടെ അഭിപ്രായത്തോടു യോജിച്ചിരിക്കുന്നു എന്നു മേൽപകർത്തിയ ചില ഭാഗങ്ങൾകൊണ്ടു കാണാം. സുറിയാനിക്കാർക്കു വേദപുസ്തകജ്ഞാനമില്ലെന്നും അവരുടെ ഉപദേശങ്ങളെല്ലാം മൂഢതകളാണെന്നും നവീകരണ ഉപദേഷ്ടാക്കൾ ഘോഷിക്കാറുണ്ടു. വേദജ്ഞാനികളെന്നും ഭക്തന്മാരെന്നും സർവ്വസമ്മതന്മാരായിരുന്ന ഗ്ലാഡ്സ്റ്റനും അദ്ദേഹത്തെപോലെയുള്ള അനേകായിരങ്ങളും ഈ മൂഢതകളെ വിശ്വസിക്കുന്നതായി കാണുമ്പോൾ വേദപുസ്തകജ്ഞാനം ഈ ഉപദേശങ്ങളെ മൂഢതകളാക്കണമെന്നില്ലെന്നു വെളിപ്പെടുന്നു.

---

## ഒരു പ്രത്യേക പരസ്യം.

“സുറിയാനി സുവിശേഷകൻ” എന്ന പത്രം പുനർജ്ജീവിപ്പിപ്പാൻ വേണ്ടി അതിന്റെ ഭാരവാഹികളാൽ അച്ചടിച്ചു അയച്ചുതരപ്പെട്ട ഒരു പരസ്യം പ്രസ്തുതപത്രവായനക്കാരുടെ അറിവിലേക്കായി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

മാന്യവായനക്കാരേ! മലങ്കര സുറിയാനി സുവിശേഷസംഘംവകയായി യാതൊരു മൂലധനവും ഇല്ലാതെ ചുരുങ്ങിയ പത്രവരികൊണ്ടും മഹത്തുക്കളിൽനിന്നുള്ള ഓരോ വിശേഷദാനങ്ങൾകൊണ്ടും മാത്രം മൂന്നു കൊല്ലമായി പ്രസിദ്ധപ്പെടുത്തിവന്ന “സുവിശേഷകൻ” പത്രം, ശരിയായി വരിസംഖ്യ പിരിയാതെ കുടിശ്ശികവരികയും തന്നിമിത്തം വീഴ്ചയ്ക്കു ഇടയായിത്തീരുകയും ചെയ്കയാൽ സഹൃദയന്മാരായ പലർക്കും ഈ കാര്യത്തിൽ ഞങ്ങളെപ്പോലെതന്നെ സഹതാപമുണ്ടെന്നുള്ളതു പ്രതിദിനം അവരിൽ നിന്നും ഞങ്ങൾക്കു കിട്ടികൊണ്ടിരിക്കുന്ന കത്തുകൾമൂലം അറിയാവുന്നതാണു.

എന്നാൽ ഈ പത്രം അടുത്ത ചിങ്ങത്തോടുകൂടെ പുനർജ്ജീവിപ്പിക്കുന്നതിനുള്ള ഏകമാർഗ്ഗം എന്താണെന്നു ഞങ്ങൾ പര്യാലോചിച്ചതിൽ ഞങ്ങളുടെ ഈ അപേക്ഷയനുസരിച്ചു മുമ്പേറായോ ഒരു പ്രതി കൈപ്പറ്റിയ ശേഷമൊ പണം തരാമെന്നു വാഗ്ദാനം ചെയ്യുന്നവർക്കു വി. പി. ആയും മറ്റു പ്രകാരത്തിലും അല്പം വില താഴ്ത്തി പത്രമയച്ചുകൊടുക്കണമെന്നു തീരുമാനിച്ചിരിക്കുന്നു. എന്നാൽ പണദൌർല്ലഭ്യംനിമിത്തം ഞങ്ങളുടെ മാന്യവായനക്കാരെയെല്ലാം വിവരം അറിയിക്കുന്നതിനു തല്ക്കാലം സൌകര്യമില്ലാത്തതുകൊണ്ടു സർവ്വപ്രകാരേണയും തൽകാര്യത്തി

ൽ ഞങ്ങളെ സഹായിക്കുമെന്ന ഞങ്ങൾക്കു പൂൎണ്ണവിശ്വാസമുള്ളവരിൽ താങ്കളെ പ്പോലെയുള്ള ചുരുക്കം ചിലൎക്കുമാത്രമെ ഇപ്പോൾ ഠരം അപേക്ഷ അയക്കുന്നൊള്ളു. പത്രം മുടക്കം വന്നിട്ടുള്ള പ്രതികളോടുകൂടെ ചിങ്ങംമുതൽ ഒരു വൎഷത്തേക്കു മാസംതോറും, തദനന്തരം ഒരു മാസികയായും പ്രസിദ്ധീകരിക്കുന്നതും പ്രതിവൎഷം തപാൽകൂലി ഉൾപ്പെടെ ൨൨ ചക്രവും കുടിശ്ശികയായാൽ ഒരു രൂപായും പത്രവരി അടയ്ക്കേണ്ടതും ആണു.

എന്നു. കണിയാന്ത്ര അലക്സന്ത്രയോസു ശെമ്മാശു.
ബജാൻജി.

സംഘക്കാരുടെ ഠരം അപേക്ഷ അനുസരിച്ചു സുവിശേഷകൻ വായനക്കാർ മറുപടിമൂലവുംമറ്റും അവരെ പ്രോത്സാഹിപ്പിക്കുന്നതായാൽ പത്രംഉടൻ നടപ്പിൽ വരുമെന്നു വിശ്വസിക്കുന്നു.

---

## സൂചനകൾ.

ദാനം—ആലുവാ തൃക്കുന്നത്തു പള്ളിയ്ക്കു ഒരു പീലാസാ പണിയിച്ചു പറവൂർ കുളങ്ങരെ ഇട്ടിയച്ചൻ മാത്തു വഴിപാടുവച്ചിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

ഒരു മരണം—പഴയസിമ്മനാരിയിലെ ഒരു വൈദിക വിദ്യാൎത്ഥിയായിരുന്ന തുമ്പമൺ മണ്ണുടിവീട്ടിൽ യൌസേപ്പുശെമ്മാശു. ഠരം മാസം ൧൭-ാംനു സ്വഭവനത്തുവച്ചു തന്റെ ൨൮-ാമത്തെ വയസ്സിൽ മരിച്ചുപോയിരിക്കുന്നതായി അറിയുന്നതിൽ വ്യസനിക്കുന്നു. ഇദ്ദേഹത്തിനുവേണ്ടി വിശ്വാസികൾ പ്രാൎത്ഥിക്കണമെന്നു ഓൎപ്പിച്ചുകൊള്ളുന്നു.

❖ ❖ ❖

അടിയന്തിരം—വല്യതിരുമേനിയുടെ നേരെ പിതൃവ്യനും വളരെ വാൎദ്ധക്യം ചെന്നു മരിച്ചു ആളും വളരെ ഭക്തനെന്നു പ്രസിദ്ധപ്പെട്ടവനുമായിരുന്ന കഴിഞ്ഞുപോയ പുലിക്കോട്ടിൽ ഇട്ടൂപ്പുകത്തനാർ അവൎകൾ ദേഹവിയോഗം ചെയ്തിട്ടു പത്തു പന്ത്രണ്ടു വൎഷം കഴിഞ്ഞിരിക്കുന്നു എങ്കിലും ആ സമയം തിരുമനസ്സിലെക്കു ആൎത്താറ്റു ഇടവകയിൽ പ്രവേശിപ്പാൻ സൎക്കാർ തടസ്സമുണ്ടായിരുന്നതിനാലും താൻതന്നെ ചെന്നിരുന്നു തന്റെ പിതാവിന്റെ അടിയന്തിരം നടത്തുവാൻ ദൈവം സംഗതിയാക്കുമെന്നുള്ള ശരണത്തിന്മേലും അന്നു യാതൊരടിയന്തിരവും കഴിപ്പാൻ ഇടയായില്ല. ഇപ്പോൾ ദൈവകൃപയാൽ ആ സ്ഥലം സ്വാധീനപ്പെട്ടതിനാൽ പോയ മാസം ൧൬-ാംനു മരിച്ചുപോയ വയോധികന്റെ ശ്രാദ്ധദിവസം നാനൂറിൽ അധികം പറ അരിവെച്ചു വളരെ ഭംഗിയായി തിരുമനസ്സിലെ ചിലവിന്മേൽ അടിയന്തിരം നടത്തിയിരിക്കുന്നതായി അറിയുന്നു.

❖ ❖ ❖

കഴിഞ്ഞ പത്രികയിൽ വിശുദ്ധ കന്യകമറിയയോടും പരിശുദ്ധന്മാരോടും പ്രാൎത്ഥിപ്പാനായി ഒരു അംഗ്ലിയാബിഷോപ്പു അടുത്ത കാലത്തു എഴുതിയുണ്ടാക്കി തന്റെ ഇടവകയിൽ പ്രസിദ്ധപ്പെടുത്തിയ പ്രാൎത്ഥനയുടെ പകൎപ്പു ചേൎത്തിരുന്നുവല്ലൊ. ഇതും ഇടവകപത്രിക പത്രാധിപരുടെ സൂത്രങ്ങളിൽ ഒന്നാണെന്നു ഒരാൾ പറകയുണ്ടായി. ഈ പ്രാൎത്ഥനകൾ അച്ചടിച്ചിട്ടുള്ള അമേറിക്കാപത്രംതന്നെ സ്ഥലത്തെ അംഗ്ലിയാസഭയിലെ പല മാന്യന്മാരും കാണ്മാൻ ഇടയായിട്ടുള്ളതിനാൽ ഇടവകപത്രികയെ സംബന്ധിച്ചു ചിലർ പറയാറുള്ള ദുരഭിപ്രായം മുൻവിധിയാണെന്നു ഇനിയെങ്കിലും അറിഞ്ഞിരുന്നാൽ കൊള്ളാം.

"ജീവനിക്ഷേപ" മാനേജരും പത്രാധിപരുമായ ദി ശ്രീ. കോനാട്ടു മാത്തൻ മല്പാൻ അവർകൾ വേദപുസ്തകസഹായധനശേഖരം സംബന്ധിച്ചു തെക്കൻ ഇടവകകളിൽ സഞ്ചരിച്ചു വന്നതിനാൽ ജീവനിക്ഷേപം മേടമാസം മുതൽ കാണാത്തതാകുന്നു. മല്പാൻ അവർകൾ ഇപ്പോൾ സ്വദേശത്തു എത്തിയിരിക്കുന്നതാകയാൽ മേടം ഇടവം മിഥുനം മാസങ്ങളിലെ നിക്ഷേപം ഒരുമിച്ചു പ്രസിദ്ധപ്പെടുത്തുന്നതാണെന്നു വായനക്കാരെ അറിവിപ്പാൻ അദ്ദേഹം ഞങ്ങളോടാവശ്യപ്പെട്ടിരിക്കുന്നു.

❖ ❖ ❖

പള്ളിക്കണക്കു.— ഓമല്ലൂർ പള്ളിയുടെ പത്തു പന്ത്രണ്ടു വർഷങ്ങൾക്കു മുമ്പുള്ള ഒരു റിപ്പോർട്ടു അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയിരുന്നതു വായനക്കാർ ഓർക്കുന്നുണ്ടായിരിക്കുമല്ലൊ. അതിൽപിന്നെ ആണ്ടുതോറും റിപ്പോർട്ടു തയ്യാറാക്കി അച്ചടിപ്പിക്കുന്നതിനു പല അസൌകര്യങ്ങളാലും നിവൃത്തിയില്ലാതെ വന്നുപോയി എങ്കിലും ഇപ്പോൾ ഇതുവരെയുള്ള കണക്കുകൾ തീർത്തു റിപ്പോർട്ടാക്കി അച്ചടിപ്പിക്കുന്നതിനു ശ്രമിച്ചുവരുന്നുയെന്നു കൈക്കാരൻ വടക്കേടത്തു വി. ജി. ഗീവറുഗീസു അവർകൾ സു- മഹാജനസഭയിൽ പ്രസ്താവിച്ചതനുസരിച്ചു റിപ്പോർട്ടു എഴുതി തീർന്നിരിക്കുന്നതായും താമസിയാതെ അച്ചടിപ്പിച്ചു പ്രസിദ്ധീകരിക്കുന്നതാണെന്നും അറിയുന്നതിൽ സന്തോഷിക്കുന്നു. പള്ളി സംബന്ധമായും പട്ടക്കാരുടെ ഇടയിലും ഉണ്ടായിരുന്ന ചില ചില്ലറ കുഴപ്പങ്ങളും തർക്കങ്ങളും കേട്ടു തീരുമാനിക്കുന്നതിനായി വ. ദി. ശ്രീ. വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാച്ചൻ അവർകൾ സ്ഥലത്തെത്തി അദ്ദേഹത്തിനു സ്വതസിദ്ധമായിരിക്കുന്ന ബുദ്ധിവികാസത്താലും ആലോചനാശക്തിയാലും ദൈവകാരുണ്യത്താലും തൽക്കാല പര്യന്തമുള്ള സകല കുഴപ്പങ്ങളും തീർത്തു മേൽനടത്തയ്ക്കു വേണ്ട നിയമങ്ങൾ ഉണ്ടാക്കുകയും അതനുസരിച്ചു പട്ടക്കാരെല്ലാവരും അന്യോന്യസ്നേഹത്തിൽ ഐക്യമായി പള്ളിയുടെയും ഇടവകയുടെയും ക്ഷേമത്തിന്നുവേണ്ടി പ്രയത്നിക്കുന്നതാണെന്നു ശപഥം ചെയ്കയും ചെയ്തിരിക്കുന്നതിനാൽ ഭാവി എത്രയും ശ്രേയസ്കരമായിരിക്കുമെന്നു ആശംസിക്കാം.

❖ ❖ ❖

ഒരു ലേഖകൻ എഴുതുന്നതു:—താഴെ പറയുന്ന സംഗതി ഒരു സ്നേഹിതനിൽനിന്നു എനിക്കു കിട്ടിയ അറിവാണു. അതിൽ വല്ല വാസ്തവവും ഉണ്ടോ എന്ന വായനക്കാരിൽ ആർക്കെങ്കിലും അറിയാവുന്ന പക്ഷം അറിയിച്ചാൽ വളരെ ഉപകാരം. എന്റെ കേൾവി തെറ്റാണെങ്കിൽ ഞാൻ ക്ഷമായാചനം ചെയ്തുകൊള്ളുന്നു:- നവീകരണസംഘത്തിൽ ചേർന്ന ഒരാൾ തനിക്കു വിവാഹമോചനം അനുവദിച്ചു കൊടുക്കണമെന്നു മേലദ്ധ്യക്ഷന്റെ അടുക്കൽ അപേക്ഷിച്ചപ്പോൾ. ഈ അപേക്ഷയെ അനുവദിക്കയൊ നിഷേധിക്കയൊ ചെയ്യുന്നതിനുപകരം നവീകരണ ഉപദേശിമാരിൽ അഗ്രഗണ്യനും പ്രസംഗത്തിന്റെ ചാതുര്യവും വൈരാഗ്യവും വിചാരിച്ചാൽ അദ്വിതീയനും ജീവിതകാര്യം പറഞ്ഞാൽ മലാക്കാമാരെക്കൂടെ അതിശയിക്കുന്ന വിശുദ്ധിയിൽ ജീവിക്കുന്ന എന്നു ഘോഷിക്കുന്നവനും രക്ഷപെട്ടിരിക്കുന്നതിനാൽ ഇനി പാപം ചെയ്വാൻ പാടില്ലെന്നു നടിക്കുന്നവനുമായ ഒരു ഉപദേശിയെ ഒരു വർഷത്തേക്കു സസ്പെണ്ടു ചെയ്തിരിക്കുന്നതായി കേൾക്കുന്നു. ഇതെന്തൊരാശ്ചര്യം. ഒരുവൻ വിഹാഹമോചനത്തിനു അനുവാദം ചോദിച്ചാൽ വിശുദ്ധിയിൽ ജീവിക്കുന്ന ഒരു ഉപദേശിയെ സസ്പെണ്ടു ചെയ്യുന്നതു നീതിയൊ?. നീതിയെങ്കിൽ ഈ വിശുദ്ധൻ പാപം ചെയ്തുവൊ? രക്ഷപെട്ടവനു പാപം ചെയ്യാമൊ? ഈ കേൾവിയുടെ വാസ്തവം അറിയാവുന്നവർ വിവരം പത്രമുഖേന അറിയിച്ചാൽ ഉപദേശിമാരുടെ യഥാർത്ഥാവസ്ഥ എല്ലാവരും അറിവാനും സാധുക്കൾ വഞ്ചിക്കപ്പെടാതിരിപ്പാനും ഇട വരുന്നതാണു. സ്ത്രീയോഗങ്ങൾ പൈശാചികമാണെന്നും ഉപദേശികളെ ഭവനത്തിൽ പ്രവേശിപ്പിച്ചു കിടത്തുന്നതു സൂക്ഷിച്ചുവേണമെന്നും ഇടവകപത്രികയിൽ ചിലപ്പോൾ കാണാറുണ്ടു. ഇതു അസൂയകൊണ്ടു പറയുന്നതാണെന്നു ഞാനും വിചാരിച്ചുപോയിട്ടുണ്ടു. തന്റെ ഭവനത്തിൽ അഴിമതി നടക്കരുതെന്നു ആഗ്രഹമുള്ളവർ സ്ത്രീകളെ യോഗങ്ങളിൽ അയക്കയൊ വിശുദ്ധിയിൽ ജീവിക്കുന്ന എന്നു നടിക്കുന്നവർക്കു കിടപ്പാൻ ഭവനത്തിൽ സ്ഥലം കൊടുക്കയൊ ചെയ്യരുതെന്നു പറയേണ്ട കാലമായിരിക്കുന്നു.

---